# വനിതാരാമം.

മാസിക.

Vol. 3. 1120 തുലാം No 3



കോട്ടയത്തെ
ക്രിസ്തുരാജ ദേവാലയം

ഒററപ്രതി
വില
അണ 3

(27—ാംപേജ് തുടർച്ച)

യോ അപകടകരമായ ചില സംഭവങ്ങൾ കടലിൽവെച്ചു സംഭവിച്ചിട്ടുണ്ട്. ജർമ്മൻകാരുടെ വക "മെറിക്കപ്പാച്ചുമാൻ" എന്നൊരു കപ്പൽ നോർത്ത്സീയിൽകൂടെ ഓടിപ്പോയ്ക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നവരുടെ മുമ്പിലായി വലിയ ഭീമാകൃതിയിലുള്ള ഒരു വെള്ളത്തൂണ സമുദ്രത്തിൽനിന്നു വളരെ ഉയരത്തിൽമുകളിലോട്ടു പൊങ്ങിവന്നു. ഇതിൻെറ ആകൃതി ഒരു ഏറുപമ്പരംകണക്കെ ആയിരുന്നു. ഇതു ഒരു അമ്പ് എയ്യുന്നതു കണക്കെ മുകളിലോട്ടു പൊങ്ങുകയും വെള്ളനിരപ്പിൽനിന്നു വളരെ മുകളിലോളം വെടികണക്കെ ഉയരുകയും കുറെ ചെന്നപ്പോൾ അതു താഴോട്ടുവരികയുമാണ് ചെയ്തത്. ഇതു താഴോട്ടുവന്നു ഈ കപ്പലിൻെറ പുറത്താണ് വീണതു്. മല അടന്നുവീഴുന്നതുപോലെ ഇതിൻെറ വീഴ്ചയുടെ ശക്തിഹേതുവാൽ കപ്പലിൻെറ മേൽത്തട്ടു മുഴുവൻ പൊളിയുകയും മുകളിലുണ്ടായിരുന്ന സകലസാമാനങ്ങളുംതട്ടി വെള്ളത്തിലാക്കുകയും കപ്പലിൻെറ എഞ്ചിൻമുറിയിൽ 15 അടിപൊക്കത്തിൽ വെള്ളം നിറയുകയുംചെയ്തു. ഇതോടുകൂടെ ഇതു കടലിലെക്കു വീശുണ്ടായ ചുഴലിയിൽപെട്ടു കപ്പൽ താണുപോകയുംചെയ്തു എങ്കിലും അതിൽ ഏതാനുംപേർ തെറിച്ചു ദൂരെവീഴുകയാൽ രക്ഷപെടുകയുണ്ടായി.

ഇതുകൂടാതെ ഇടിവെട്ടൽഏററു ചില കപ്പലുകൾക്കു അപകടം വന്നിട്ടുണ്ട്. 1908—ൽ "ഏക്ലിപ്പിസ്റ്റ"എന്നു പേരായ ഒരു കപ്പൽ സാൻഡ്വിച്ച് എന്ന ദ്വീപിൻെറ സമീപംവെച്ച് ഒരു ഇടിയേററ് അതിൻെറ മുകൾഭാഗം പൊടിയുകയും എഞ്ചിൻമുറികിഴിച്ച് ഒരുവലിയ ദ്വാരമുണ്ടാക്കുകയും ചെയ്കയാൽവളരെനേരംഅതിലെ കപ്പല്ക്കാർ പമ്പുചെയ്തു വെള്ളം വററിച്ചുനോക്കി എങ്കിലും സാധിക്കാതെ വരികയാൽ കപ്പൽ ഉപേക്ഷിച്ച് അതിലുണ്ടായിരുന്ന ബോട്ടുകൾ ഇറക്കി രക്ഷപെടേണ്ടിവന്നു. ഇതുപോലെയുള്ള അപകടങ്ങൾ എല്ലാം വളരെ അപൂർവ്വമായിട്ടു മാത്രമെ നടക്കുന്നുള്ളു എന്നുള്ളതു ഒരാശ്വാസം തന്നെ. അല്ലാത്തപക്ഷം കപ്പൽസഞ്ചാരത്തിനു് ആരും തുനിയുകയില്ലായിരുന്നു.

# ക്രിസ്തുരാജന്റെ കൊട്ടാരം

(പത്രാധിപ)

കോട്ടയം പട്ടണത്തിന്റെ ഏററവും പ്രധാനപ്പെട്ട സ്ഥാനത്തു ഉയൎന്നിരിക്കുന്ന ക്രിസ്തുരാജ ഭദ്രാസനദേവാലയം എല്ലാപ്രകാരത്തിലും രാജത്വം നിറഞ്ഞതാണു്. കോട്ടയം നഗരത്തിലെ സകല ജനങ്ങളും അഗാധമായി സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന കോട്ടയം ബിഷോപ്പ ഡോക്ടർ അലക്സാണ്ടർ ചൂളപ്പറമ്പിൽ തിരുമനസ്സിലെ അരമനയോടു ചേൎന്നു കോട്ടയം നഗരത്തിനു മകുടം ചാൎത്തുന്ന മനോഹരാലയം ക്രിസ്തുരാജന്റെ കൊട്ടാരമായി ഉയൎത്തപ്പെട്ടിരിക്കുന്നതു് ഏററവും ആനന്ദപ്രദം. എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗീയചരായ കലന്ന. സ്നേഹത്തിന്റെ ആസ്ഥാനമാണു് അവിടം.

രാജോചിതമായ ദേവാലയത്തിന്റെ മുഖപ്പിൽ ഉപരിഭാഗത്തു ക്രൂശും വഹിച്ചു ക്രിസ്തുവിന്റെ 'പ്രതിമ' നിലകൊള്ളുന്നു. രാജാധിരാജൻ; ക്രൂശുംവഹിച്ചുനില്ക്കുന്ന രാജാവു്. രാജപദത്തിനു ചേൎന്ന പലകാൎയ്യങ്ങളേക്കുറിച്ചു നമുക്കറിയാം. ക്രിസ്തു ദരിദ്രരായ മാതാപിതാക്കന്മാരിൽനിന്നു ജനിച്ചു ദരിദ്രനായി ജീവിച്ചു് ഒടുവിൽ സ്വജനങ്ങളാൽ അവമാനചിഹ്നമായ ക്രൂശിൽ തറച്ചു കൊല്ലപ്പെട്ടവനാണു്. എന്നാൽ ആ പീഡനവും മരണവും സത്യത്തിനും നീതിക്കും വേണ്ടി സഹോദരങ്ങളോടുള്ള സ്നേഹത്തിന്റെ ആധിക്യത്തിൽ ക്രിസ്തു കൈവരിച്ചു. അതിനാൽ ക്രിസ്തു സ്നേഹത്തിന്റെ രാജാവായി. സ്വപ്രജകൾക്കുവേണ്ടി ജീവനെ ബലികഴിച്ച രാജാവാണു ക്രിസ്തു. സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും പരിപൂൎണ്ണതയിൽ ക്രിസ്തു ഒരു മഹാസാമ്രാ

# പണവും പണക്കാരും

(ബ. ഗ്രാമോദ്ധാരണമന്ത്രി ശ്രീമാൻ ടി. കെ. നായർ കൊച്ചി)

പണസമ്പാദനമാർഗ്ഗം മാത്രം നിത്യത്തൊഴിലായി പരിഗണിച്ചു കഴിഞ്ഞുകൂടുന്ന ചില സ്വാർത്ഥലോലുപന്മാർ സാമർത്ഥ്യം ഒന്നുകൊണ്ടു മാത്രമാണവർക്കതു കരഗതമാക്കുവാൻ സാധിക്കുന്നതെന്നു സ്വയമഭിമാനിക്കുന്നു. ധനക്കുറവു സാമർത്ഥ്യക്കുറവായി ഗണിച്ച് അതേതു മഹത്കാര്യങ്ങൾക്കായാലും ചിലവഴിക്കുന്നതു ബുദ്ധിശൂന്യവും അവിവേകവുമാണെന്നുള്ള മിഥ്യാബോധത്താൽ അവരതു അമർത്തിപ്പിടിച്ചു പൂഴ്ത്തിവെക്കുന്നു. നിസ്വാർത്ഥസേവനങ്ങൾ നടത്തി സാധുസംരക്ഷണാർത്ഥം സമ്പാദ്യത്തിൽ വലിയൊരുഭാഗം സദ്പ്രവൃത്തികൾക്കായി വിനിയോഗിച്ചു സ്വയം തൃപ്തിയടയുന്ന മഹാശയന്മാർ അസ്സമർത്ഥരെന്നു അവർ പരിഗണിക്കുന്നു; പഴിക്കുന്നു. ധനം അപ്പടി അടച്ചുവെക്കാതെ സദാ വ്യയം ചെയ്യേണ്ടതാണെന്നുള്ള ധാരണയാൽ ഏതു കാര്യങ്ങൾക്കും ദുർവ്യയം ചെയ്യുന്നവരാണ് മറ്റൊരു കൂട്ടർ—അവർ ധാരാളികളാണ്. അവരുടെ പക്കൽ പണം ശേഷിക്കുകയില്ല. കടത്തിൽ മുഴുകുകയും ചെയ്യും—ഈ ഇരുകൂട്ടരുടെ പക്കലും പണം കിട്ടിയതുകൊണ്ടെന്തു പ്രയോജനം? സാധുജനങ്ങൾക്കു തൊഴിലുണ്ടാക്കിക്കൊടുക്കുക, അവരുടെ നിത്യവൃത്തിക്കു സുഗമമാർഗ്ഗങ്ങൾ സൃഷ്ടിക്കുക, അവരെ പരിരക്ഷിക്കുക—അങ്ങനെ ധനം ന്യായമായി വീതിക്കുന്നവരെയാണ് ദൈവം അന്വേഷിക്കുന്നത്. ധനം സമ്പാദിക്കുന്നതിനും അതു ദുർവ്യയംചെയ്തു നശിപ്പിക്കാതിരിക്കുന്നതിനും കഴിവും വകതിരിവുമുള്ളവരിലും, സദ്പ്രവൃത്തികൾക്കായി അതു വേണ്ടപോലെ വിനിയോഗിച്ചു പൊതുജനോപകാരപ്രദമായി വ്യയം ചെയ്യാവുന്ന ഗുണവിശേഷങ്ങൾ തികഞ്ഞവരിലും, പണം ഏല്പിച്ചുകൊടുക്കുകയാണ് ദൈവം ചെയ്യുന്നത്. വ്യവസായികൾ കോടിക്കണക്കിനു പണം സമ്പാദിക്കുവാൻ ഉദ്യുക്തരായിക്കാണുന്നു. പൊതുജനോപകാരപ്രദമായ സദ്പ്രവൃത്തികളിൽ അവരുടെ കണ്ണെത്തുകയില്ല. സ്ഥാനമാനങ്ങൾക്കും അഭിമാനയോഗ്യതകൾക്കുമായി വെമ്പി കൂസൽകൂടാതെ പണം വാരിക്കോരി ചിലവഴിക്കുന്നവരാണ് മറ്റൊരു കൂട്ടർ. ദാരിദ്ര്യത്തിലാണ്ടു പട്ടിണിപ്പാവങ്ങളായി കഴിഞ്ഞുകൂടുന്ന അയൽപക്കക്കാരെ അട്ടി പുറത്താക്കുവാൻപോലും ഇക്കൂട്ടർ മടിക്കുന്നില്ല. പണം ശാശ്വതമായിട്ടുള്ളതല്ല. അതു വേണ്ടപോലെ ന്യായമായ രീതിയിൽ നാട്ടാർക്കു ഗുണകരമായ പ്രവൃത്തികളിൽ വിനിയോഗിക്കേണ്ടതു പണക്കാരുടെ കർത്തവ്യമാണ്.

---

ജ്യം സ്ഥാപിച്ചു; ദാരിദ്ര്യത്തെ അനുഗ്രഹീതമാക്കി; ക്രൂശിനെ ദിവ്യമാക്കി. സ്നേഹം നിറഞ്ഞ ത്യാഗത്തിന്റെ ചിഹ്നം ക്രിസ്തുവിന്റെ ചെങ്കോലാണ്. ഈ സ്മരണകൾ ഏവരിലും സദാ ഉദിപ്പിക്കുന്ന കാഴ്ചയാണു കോട്ടയം നഗരമദ്ധ്യത്തിൽ ഉയർത്തപ്പെട്ടിരിക്കുന്നത്. ഭാരം ചുമക്കുന്നവരെയും സങ്കടപ്പെടുന്നവരെയും ആശ്വസിപ്പിക്കുന്ന രാജാവ്. ദരിദ്രരായ മാതാപിതാക്കന്മാരിൽനിന്നു ജനിച്ചു ദരിദ്രരിൽ ദരിദ്രനായി, തൊഴിലാളികളുടെ കൂട്ടത്തിൽ തൊഴിലാളിയായി ജീവിച്ച്, ശത്രുക്കളെപ്പോലും സ്നേഹിക്കയും സഹോദരങ്ങളോടുള്ള സ്നേഹത്താൽ ജീവനെ ബലികഴിക്കുകയുംചെയ്ത രാജാവിനെപ്പറ്റിയുള്ള ചിന്തയെ ഉദ്ദീപിപ്പിക്കുന്ന ആ കാഴ്ച ആരുടെ ഹൃദയങ്ങളെയാണു പെട്ടെന്നു തുടിപ്പിക്കാതിരിക്കുന്നത്.

# ഞാനും എന്റെ കമലയും

( ജവഹർലാൽ നെഹ്റു )

(സ്വപത്നിയുടെ വേർപാടിനുശേഷം മധുരസുന്ദരങ്ങളായ സ്മരണയോടുകൂടി ആ ത്യാഗസമ്പന്നൻ വിവരിക്കുന്ന തന്റെ ദാമ്പത്യജീവിതം ഏവരുടേയും ഹൃദയാവർജ്ജകമായ പാരായണത്തിനു വിഷയമാകുമെന്നു വിശ്വസിക്കുന്നു.)

ഞാൻ കമലയെ വിവാഹം ചെയ്തിട്ടു പതിനെട്ടര വർഷക്കാലമായി. അവളെ രോഗക്കിടപ്പിൽ കണ്ടപ്പോൾ, കഴിഞ്ഞ പതിനെട്ടരവർഷക്കാലത്തെ ജീവിത സ്മരണകൾ ഒരു ചലനചിത്രത്തിലെന്നപോലെ എന്റെ ഹൃദയത്തിലൂടെ പാഞ്ഞുപോയി. അന്നവൾക്കു പതിനേഴു വയസ്സും എനിക്കു ഇരുപത്താറു വയസ്സും പ്രായമുണ്ടു്. അവളാകട്ടെ ലോകനാഗരികതന്ത്രങ്ങളുടെ ഗന്ധംപോലും ഏശിയിട്ടില്ലാത്ത ഒരു മിന്നൽക്കൊടി! പ്രായത്തിലെന്നതുപോലെതന്നെ മാനസികവളർച്ചയിലും ഞങ്ങൾ തമ്മിൽ ഗണ്യമായ അന്തരമുണ്ടായിരുന്നു. ആശയത്തിലും ചിന്താഗതിയിലും ഞാൻ കമലയേക്കാൾ വളരെ കൂടുതൽ വളർച്ച പ്രാപിച്ചിരുന്നു. എങ്കിലും ഉന്മേഷത്തിലും പ്രസരിപ്പിലും കൌമാരസഹജമായ ചൊടിചൊടിപ്പും പ്രസന്നതയും എന്നിൽ തികച്ചും പ്രകാശിച്ചിരുന്നു. എന്റെ ഭാര്യയെ, ലോലമോഹനമായ ഒരുപുഷ്പമെന്നോണം ഞാൻ കരുതി. അതിന്റെ നൈസർഗ്ഗികപരിമളവും വർണ്ണഭംഗിയും എന്റെ ഹൃദയത്തെ രമിപ്പിച്ചു. അലക്ഷ്യമായി പെരുമാറിയാൽ ആ മൃദുലപുഷ്പം താറുമാറായിപ്പോയേക്കാമെന്നുള്ള ഗൗരവബോധത്തോടും അത്യധികമായ സൂക്ഷ്മതയോടും കൂടിയാണു് ഞാൻ, ബാലികാരൂപമെടുത്തിരുന്ന ആ മനുഷ്യാത്മാവിനെ താലോലിച്ചതു്. എന്റെ സ്നേഹനിർഭരമായ പരിചരണപരിലാളനകൾ ഏൽക്കുന്തോറും, ആ കൃശഗാത്രത്തിലൊളിച്ചിരുന്ന ആത്മചൈതന്യകുസുമം പുഞ്ചിരിച്ചു വികസിച്ചുവന്നു. എന്തെല്ലാം സൽഗുണവിശേഷങ്ങളാണു് ആ ചെറുപുഷ്പത്തിൽ മറഞ്ഞു കുടികൊണ്ടിരുന്നതു് എന്നു ക്രമേണ എനിക്കു മനസ്സിലായിത്തുടങ്ങി. എനിക്കു് അവളോടും അവൾക്കു് എന്നോടുമുള്ള പ്രേമം വേരുറച്ചു. എങ്കിലും ഞങ്ങൾ ഇരുവരുടെയും പൂർവപരിശീലനപശ്ചാത്തലങ്ങൾ വ്യത്യസ്തങ്ങളായിരുന്നതിനാൽ ചില ചില്ലറക്കാര്യങ്ങളിൽ അഭിരുചിഭേദം പ്രത്യക്ഷമാകാതെയും ഇരുന്നില്ല.

നിസ്സാരകാര്യങ്ങളെ സംബന്ധിച്ചാണെങ്കിലും, ചിലപ്പോഴൊക്കെ ഞങ്ങൾ കളരിച്ചങ്ങാതിമാരെപ്പോലെ ശണ്ഠയിട്ടു. രണ്ടുപേർക്കും മുൻകോപവും അഭിമാനബോധവും മുന്നിട്ടുനിന്നു. ചിലപ്പോൾ, തൊട്ടാവാടികളെപ്പോലെ രണ്ടു പേരും തമ്മിൽ കലഹിക്കും, പിന്നെ കുറേ നേരം ഇരുവരും ഗൗരവം ഭാവിച്ചു മൗനമായിരിക്കും, ഉടനെ വീണ്ടും അടുത്തുകൂടും, സ്നേഹിക്കും, സല്ലപിക്കും, നേരമ്പോക്കുകൾ പറഞ്ഞു ചിരിക്കും, അങ്ങനെയൊരു രീതി. എങ്കിലും ഈ പ്രണയകലഹങ്ങളുടെ അടിയിലൂടെ, അന്തർഗ്ഗതമായ ഞങ്ങളുടെ ഹൃദയവേഴ്ച ഉത്തരോത്തരം കൊഴുത്തു ബലിഷ്ഠസുന്ദരമായി വന്നു. ഞങ്ങളുടെ വിവാഹശേഷം 21 മാസം കഴിഞ്ഞപ്പോൾ ഓമനപ്പുത്രി ഇന്ദിരയും ഞങ്ങളുടെ കൂടെ വന്നുകൂടി.

ഞാൻ വിവാഹം കഴിച്ചകാലം, ഇൻഡ്യയിലെ രാഷ്ട്രീയ സ്ഥിതിഗതികൾ പ്രക്ഷുബ്ധമായി വരുന്ന ഒരവസരമാണ്. എന്റെ ദൃഷ്ടിയും ശ്രദ്ധയും അവയിലൊക്കെ ഒരുവിധം പതിഞ്ഞുകൊണ്ടിരുന്നു. ഇൻഡ്യൻ സ്വയംഭരണപ്രക്ഷോഭണം മൂത്തുവരുന്ന സന്ദർഭമാണ്. താമസിയാതെ പഞ്ചാബിൽ സൈനികനിയമം ഏർപ്പെടുത്തി, നിസ്സഹകരണപ്രസ്ഥാനത്തിനു ശക്തിയും മൂർച്ചയുംകൂടി. ഞാൻ അറിയാതെതന്നെ രാഷ്ട്രീയ പ്രശ്നജ്വാലാമാലകളിലേക്ക് ഇഴഞ്ഞുനീങ്ങി. അവയിൽക്കിടന്നുരുണ്ട്, ദേഹമാകെ രാഷ്ട്രീയധൂളീപടലപങ്കിലമായെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ഞാൻ രാഷ്ട്രീയകാര്യങ്ങളിലേക്കു ചാടിവീണപ്പോൾ, മനസ്സറിയാതെതന്നെ കമലയെ മറന്നുപോയി. എന്റെ സഹായം അവൾക്ക് ഏററവും ആവശ്യമായിരുന്ന ഘട്ടത്തിലാണു ഞാൻ അവളെ തനിയെവിട്ടു ഇതരരംഗങ്ങളിലേക്കു തിരിഞ്ഞത്. എങ്കിലും അവളെപ്പററിയുള്ള പാവനസ്മരണ എനിക്കൊരു വലിയ ആത്മശക്തിയായി വർത്തിച്ചു. സൂക്ഷ്മതരമെങ്കിലും നിശ്ശബ്ദമായ അവളുടെ സ്വാധീനശക്തി എനിക്കു ഹൃദയാവലംബം അരുളി. പക്ഷേ വഴിതിരിഞ്ഞുപോയ എന്റെ ബാഹ്യമായ അശ്രദ്ധയും അനാസ്ഥയും ആ പാവത്തിനു വളരെ മനോവ്യഥ ഉളവാക്കിയിരിക്കണം. അവളോടു ഞാൻ നേരിട്ടു വല്ലതും നിർദ്ദയമായി പ്രവർത്തിക്കുന്നതിനേക്കാൾ ക്രൂരതരമായി അവളുടെ ഹൃദയത്തെ നൊമ്പരപ്പെടുത്തിയിരിക്കണം എന്റെ തലതിരിഞ്ഞ അശ്രദ്ധയും വിസ്മൃതിയും. പിന്നത്തെ ഞങ്ങളുടെ ജീവിതഘട്ടം വേറൊരദ്ധ്യായമാണ്. അതായത് അവൾ രോഗശയ്യാവലംബിയും ഞാൻ ജയിൽവാസിയുമായിത്തീർന്നു. അതിനിടയ്ക്കു വല്ലപ്പോഴുമൊരിക്കൽ ജയിലിൽ ഞാൻ ചെന്നു കമലയെ സന്ദർശിച്ചുവന്നു. നിയമനിഷേധപ്രസ്ഥാനം തുടങ്ങിയപ്പോൾ എന്റെ കമല പോരാളികളുടെ മുന്നണിയിൽ ശോഭിച്ചു. ജയിൽശിക്ഷ കിട്ടിയപ്പോൾ അവൾക്കുണ്ടായ ആനന്ദം അവാച്യമായിരുന്നു.

ക്ലേശസങ്കുലമായ ഇത്തരം ജീവിതാനുഭവങ്ങൾ ഞങ്ങളുടെ പ്രേമബന്ധത്തെ പൂർവ്വാധികം ഉറപ്പിച്ചു. തമ്മിൽക്കാണുന്ന സുദുർല്ലഭമുഹൂർത്തങ്ങൾ വന്നുചേരാറാകുമ്പോഴേക്കു ഞങ്ങൾ ദിവസങ്ങൾ എണ്ണിയെണ്ണിക്കഴിച്ചു. തമ്മിൽ കാണാൻ ഇടകിട്ടിയ വിലയേറിയ ദുർല്ലഭസന്ദർഭങ്ങൾ ഞങ്ങളിരുവർക്കും എത്രമാത്രം ആനന്ദസന്ദായകമായിരുന്നു എന്നു വിവരിക്കുവാൻ പ്രയാസം. എത്രകാലം ചെന്നാലും ഞങ്ങൾക്കു പരസ്പരം മനസ്സിൽ ലവലേശം മടുപ്പോ വിരക്തിയോ തോന്നിയില്ലെന്നു മാത്രമല്ല, ഓരോപ്രാവശ്യം കാണുന്തോറും അവൾക്കു എന്നെപ്പററിയുള്ള പുതുമയും കൌതുകവും വർദ്ധിച്ചുവന്നതേയുള്ളു. ഞങ്ങൾതമ്മിൽ അഭിപ്രായവ്യത്യാസങ്ങൾ ഇല്ലായിരുന്നു എന്നു ഞാൻ പറയുന്നില്ല. പല കാര്യങ്ങളെപ്പററിയും പലപ്പോഴും സാരതരമായ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. പക്ഷെ ചിരസ്ഥായിയായ പ്രേമസൂര്യന്റെ ഇളംവെയിലിൽ, മഞ്ഞുപോലെ, അവ അടുത്തനിമിഷത്തിൽതന്നെ ഉരുകിപ്പോയി. ഞങ്ങളുടെ വിവാഹത്തിനു ശേഷം 18 വർഷം കഴിഞ്ഞിട്ടും എന്റെ കമല എന്റെ വിവാഹദിവസം ഞാൻ കണ്ട നവവധുവായിത്തന്നെ എന്റെ ദൃഷ്ടിയിൽ അവശേഷിച്ചു. 18 വർഷത്തെ വളർച്ചയുടെ മനഃപ്രൌഢിയോ ഗൌരവഭാവമോ അവളുടെ കൌമാരസൌകുമാര്യ

ത്തെ തെല്ലും ബാധിച്ചിരുന്നില്ല. അന്ന് 18 വൎഷത്തിനു മുമ്പ് വിവാഹവേഷഭൂഷണങ്ങളണിഞ്ഞു എന്റെ വിവാഹവേദിയിൽ പ്രത്യക്ഷപ്പെട്ട ആ മനോഹര ചിത്രശലഭമായിത്തന്നെ അവൾ അവസാനംവരെ കാണപ്പെട്ടു. ഒരു പ്രൗഢസ്ത്രീയുടെ ഗാംഭീര്യമോ അന്തസ്സും ഞാൻ ഒരിക്കലും അവളിൽക്കണ്ടിട്ടില്ല.

എന്നാൽ എന്റെ സ്ഥിതി പെട്ടെന്നുമാറി. പ്രായത്തിന്റെ മ്ലാനത എന്റെ ശരീരത്തിലും മനസ്സിലും മുദ്രപതിച്ചുകഴിഞ്ഞിരുന്നു. എന്റെ മുഖഭാവത്തിലാണു ഈ വ്യത്യാസം പെട്ടെന്നു പ്രത്യക്ഷപ്പെട്ടതെന്നു സുഹൃത്തുക്കൾ പറയുന്നു. ചെറുപ്പത്തിൽ എന്നിൽ പ്രകാശിച്ചിരുന്ന ചൊടിചൊടിപ്പ്, പ്രസന്നത, പ്രസരിപ്പ് മുതലായ യൌവ്വനലക്ഷണങ്ങളുടെമേൽ, കൃത്യാന്തര പാരതന്ത്ര്യത്തിന്റെ ഇരുണ്ട മറ മെല്ലെ വന്നു വീണു മൂടി. നദിയിലെ വെള്ളംവാറുമ്പോൾമണൽത്തിട്ട ക്ഷണേന ദൃശ്യമായി വ്യാപിക്കുന്നതുപോലെ എന്റെ നെററിത്തടത്തിൽ മുമ്പെയുണ്ടായിരുന്ന കഷണ്ടിചരായ പെട്ടെന്നുപരന്നു പുറകോട്ടുനീങ്ങി ചുററുപാടും വ്യാപിച്ചു.

തീവ്രവും നിരന്തരവുമായ മനോവ്യഥ എന്റെ നെററിയിലും മുഖത്തും ഉഴവുചാലുകൾ ആഴ്ത്തിക്കീറി, എന്റെ കൺപോളകളുടെ ചുററും ഒരു ഇരുൾമ പ്രത്യക്ഷപ്പെട്ടു.

ഞങ്ങളുടെ ദാമ്പത്യ ജീവിതത്തിന്റെ അവസാനത്തെ 4 വൎഷത്തിനുള്ളിൽ ഞാൻ അനുഭവിച്ച കഷ്ടപ്പാടുകളും മനപ്പീഡകളും എന്റെ രൂപഛായയിൽ ഗണ്യമായ അന്തരം വരുത്തി. എന്നെ ഒരു അകാലിക വൃദ്ധനാക്കിത്തീൎത്തു എന്നുതന്നെ പറയാം. അന്നു ചില സന്ദർഭങ്ങളിൽ ഞാനും കമലയും ഇന്ദിരയുംകൂടി ചില ഒഴിഞ്ഞ സ്ഥലങ്ങളിൽ നടക്കാൻപോകുമ്പോഴുംമററും ഞങ്ങളെ പരിചയമില്ലാത്തവർ നോക്കിനിന്നു കമലയേയും ഇന്ദിരയേയും ചൂണ്ടിക്കാണിച്ചു "ഇവർ രണ്ടുപേരും ഇദ്ദേഹത്തിന്റെ പുത്രിമാരാണെന്നു" പതിഞ്ഞസ്വരത്തിൽ പറയുന്നതുകേട്ടു ഞങ്ങൾതമ്മിൽ മൌനമായി നോക്കി നാണിച്ചിട്ടുണ്ട്.

കഴിഞ്ഞ 18 വൎഷക്കാലത്തിൽ അധികഭാഗവും ഞാൻ ജയിലിലും അവൾ രോഗശയ്യയിലുമാണു കഴിച്ചിട്ടുള്ളത്.

അവളുടെ ആരോഗ്യത്തെപ്പററി അവൾതന്നെ പ്രദൎശിപ്പിച്ച അലക്ഷ്യതയെപ്പററി എനിക്കു സ്വല്പം നീരസംപോലും തോന്നാതെയിരുന്നില്ല. പക്ഷെ ഇൻഡ്യയുടെ സ്വാതന്ത്ര്യസമരത്തിൽ എന്നെപ്പോലെതന്നെ അവൾക്കും ചാടിവീഴാനുള്ള അക്ഷമയും അഭിവാഞ്ഛയും ഒരുവശത്ത്, രോഗാസ്വാസ്ഥ്യംമൂലം അതിനുള്ള നിവൃത്തിയില്ലായ്മ മറുവശത്ത്. ഇങ്ങനെയൊരു ധൎമ്മസങ്കടത്തിൽ അവൾ സ്വന്തം ആരോഗ്യത്തെ തൃണവൽക്കരിച്ചതാശ്ചര്യമല്ല. ധൎമ്മസമരരംഗത്തേയ്ക്കു പടക്കുതിരപോലെ പാഞ്ഞോടുവാൻവേണ്ടി ദാഹിച്ചുഴറിയ അവളുടെ ആത്മാവ് ശാരീരികമായ അപ്രാപ്തിയുടെ കീഴിൽ നീറിപ്പുകഞ്ഞുകൊണ്ടിരുന്നു. എന്റെയും അവളുടെയും ആത്മാക്കൾ തമ്മിൽ കൂടുതൽകൂടുതലായി അടുത്തറിയുവാൻ തുടങ്ങിയപ്പോൾ എന്റെ ഭാവിരാഷ്ട്രീയജീവിതത്തിൽ അവൾ സൎവ്വപ്രധാനമായ പ്രേരണാകേന്ദ്രമായി എന്നെ സഹായിക്കണമെന്നു ഞാൻ പ്രത്യാശിച്ചിരുന്ന ഒരു ഘട്ടത്തിൽ, പോരാ ഞങ്ങളുടെ ദാമ്പത്യജീവിതം വാസ്തവത്തിൽ മൊട്ടിട്ടുതുടങ്ങിയ ശുഭമുഹൂൎത്തത്തിലാണ് ആ പൈങ്കിളി എന്നെ വിട്ടു പറന്നുപോയതു്. കാലഗതി അവളെ എന്നിൽ നിന്നപഹരിച്ചു!"

# മന്ദഹാസമകരന്ദം

(ഫാ. ലാസർ ററി. ഒ സി. ഡി. ബി. എ. എൽ. ററി.)

(കർമ്മലമലയിലെ കുസുമംവഴി പുറത്തുവന്നിരിക്കുന്ന "പുഞ്ചിരി" ചൈതന്യപൂർണ്ണമായ സഹൃദയപ്രകാശനമാണ്. അതിലെ ആദ്യഭാഗം "മന്ദഹാസമകരന്ദ"മായി ചേർത്തുകൊള്ളുന്നു.)

ഹാ! പുഞ്ചിരി! എത്ര ആശ്ചര്യകരമായ ഒരു ദിവ്യശക്തിയാണ് ഇതിൽ നിക്ഷിപ്തമായിരിക്കുന്നതു്! പുഞ്ചിരി എന്ന ശബ്ദശ്രവണമാത്രയിൽ വിവിധ വികാരപരമ്പരകൾ നമ്മുടെ ഹൃദയസരസ്സിൽ അലതല്ലുവാൻ തുടങ്ങുകയായി. പ്രഭാതസൂര്യൻ പുഞ്ചിരി തൂകിക്കൊണ്ടാണല്ലോ സുഷുപ്തിയിൽനിന്നുണരുന്ന ലോകത്തെ അഭിവാദ്യം ചെയ്യുന്നതു്. എന്തൊരു മാററം! അല്പംമുമ്പ് ചെളി കലർന്ന് വൃത്തിഹീനമായി കണ്ടിലും കുഴിയിലും വഴിയരികിലും കെട്ടിക്കിടന്നിരുന്ന വെള്ളം സൂര്യന്റെ മന്ദഹാസപ്രഭയിൽ സ്ഫടികതുല്യം പ്രകാശിക്കുന്നു. ഇളം പുൽക്കൊടികളിന്മേൽ ഊഞ്ഞാലാടിയിരുന്ന വെറും വെള്ളത്തുള്ളികൾ മഹിതമായ മാണിക്കമണികളായി മാറുന്നു! ഹിമാവൃതങ്ങളായ ഗിരിശൃംഗങ്ങളാകട്ടെ തങ്കമകുടം ചൂടി പരിലസിക്കുന്നു. മന്ദമാരുതന്റെ താലോലമേററ് അലസരായി അങ്ങുമിങ്ങും അലഞ്ഞിരുന്ന മേഘശകലങ്ങൾ കനകപ്രഭ പരത്തുന്ന പുഷ്പവാടികളായി രൂപാന്തരപ്പെടുന്നു. ഓർക്കണം, ബാലാർക്കന്റെ പുഞ്ചിരിയിൽ മറഞ്ഞുകിടക്കുന്ന വൈദ്യുതശക്തിപ്രാഭവം! പിന്നെയും ദിവാകരൻ ആകാശവീഥിയിൽ ദീർഘപ്രയാണം ചെയ്ത് നീരാട്ടായി പശ്ചിമാബ്ധിയിൽ മുങ്ങുവാൻ പോകുകയായി. തദവസരത്തിൽ അവസാനയാത്ര പറയുന്നതിനു ചുററും ഓടിക്കൂടുന്ന ശുഭ്രധാരികളായ മേഘസഹസ്രങ്ങളെക്കൊണ്ട് ആ മഹാനുഭാവൻ ഒരു മന്ദഹാസത്താൽ അവയെ അനുഗ്രഹിക്കുന്നു. തൽക്ഷണം പ്രപഞ്ചമാസകലം ആ മന്ദഹാസമകരന്ദത്തിലാറാടി പുളകം കൊള്ളുന്നതു് നമുക്ക് അനുഭവഗോചരമാണല്ലോ. മറെറാന്നു ശരൽകാലചന്ദ്രന്റെ പുഞ്ചിരിയാണ്. കോടാകോടി കെടാവിളക്കുകളാൽ പ്രശോഭിതമായ ആകാശത്തട്ടിൽനിന്ന് പൂർണ്ണചന്ദ്രൻ മന്ദഹസിച്ചുകൊണ്ട് ഭൂതലത്തെ കടാക്ഷവീക്ഷണം ചെയ്യുമ്പോൾ ആരാണ് മതിമയങ്ങി ആനന്ദലഹരിയിൽ ലയിക്കാത്തതു്? അതിമനോഹരങ്ങളായ പുഷ്പവാടികളും താമരപ്പൊയ്കകളും കണ്ണും കരളും കവരുമാറ്. പുഞ്ചിരിതൂകാറുണ്ട്. തേൻ തേടിത്തിരിയുന്ന ചിത്രശലഭങ്ങളെ മധുവൂട്ടി കൃതാർത്ഥരാക്കുന്നതിനു അവ പുഞ്ചിരിതൂകി അവയെ ക്ഷണിക്കുകയാണ്. ഹ! ഇവയെല്ലാം എത്ര ചേതോഹരം!

എന്നാൽ ഇതൊന്നും പുത്രവാത്സല്യത്താൽ പ്രേരിതയായി, സ്വപ്രേമവല്ലരിയെ ഉമ്മവെച്ചനുഗ്രഹിച്ച് പുഞ്ചിരി തൂകിപ്പോരുന്ന അമ്മയുടെ മന്ദഹാസത്തോടൊ, മാതാവിന്റെ കവിൾത്തടം തലോടി പുഞ്ചിരി തൂകുന്ന നിർമ്മലശിശുവിന്റെ പൂമ്പുഞ്ചിരിയോടൊ ഉപമിക്കാവതല്ല. ഇവയുടെ മാററും ശക്തിയും ഒന്നു വേറെതന്നെയാണ്. ഇപ്രകാരമുള്ള പുഞ്ചിരി നിഷ്കളങ്കരായ ശിശുക്കളിലെന്നപോലെ ശിശുതുല്യം നിർമ്മലരോ, പരമാ

ചെറുകഥ

# ബാലസഖികൾ

(റോസമ്മ എൻ. വി.)

പതിവുപോലെന്നും പാപ്പുകുട്ടി ആ മാവിൻ ചുവട്ടിൽ ആഗതനായി. മേരിക്കുട്ടിയെ,— അവന്റെ ആഗമനത്തിനു ഹേതുഭൂതമായ ആ പൊൻകിനാവിനെ, അവിടെക്കാണാഞ്ഞതിനാൽ, കുറച്ചു പ്രതീക്ഷിച്ചുനിന്നിട്ട്, ഒന്നു വിളിക്കാൻ തന്നെ നിശ്ചയിച്ചു. "മേരിക്കുട്ടീ!!"— ആ ശബ്ദം മുഴങ്ങിക്കൊണ്ട് വായുവിൽ ലയിച്ചു. "മേരിക്കു"— കുററിച്ചെടികളുടെ ഇടയിൽനിന്നുത്ഭവിച്ച ഒരു പൊട്ടിച്ചിരി! രണ്ടാമതു തുടൻ വിളി പൂർത്തിയാകാതെ അവനവിടെ നിറുത്തേണ്ടിവന്നു. കുററിച്ചെടികളുടെ ഇടയ്ക്കു പതുങ്ങിയിരുന്ന മേരിക്കുട്ടി ഇറങ്ങി മാവിൻ ചുവട്ടിലേയ്ക്കു വന്നു.

"അമ്പടീ! കള്ളി നീ ഓർത്തോ, നിന്നെ ഞാനും പററിച്ചേക്കാം" കോപപരിഭവങ്ങളോടെ പാപ്പുകുട്ടി പറഞ്ഞു.

മേരിക്കുട്ടി:— "ഓ! വലിയ പററീരൊന്നും പററിക്കേല. എന്നെക്കണ്ടെങ്കിലല്ലേ ഉള്ളൂ" ആ ബാലികയുടെ പ്രസന്നവദനത്തിൽ പെട്ടെന്ന് ഒരു ശോകച്ഛായ പരന്നു. അവൾ ആ മാവിലേയ്ക്കു ചാരിനിന്ന് തന്റെ ബാലസഖാവിനെ ഒന്നുനോക്കി. "പാപ്പുകുട്ടീ! അപ്പച്ചനെന്നെ മഠത്തിൽക്കൊണ്ടാക്കാൻ പോകയാണ്" വികാരത്തള്ളലോടെ അവൾ പറഞ്ഞുനിർത്തി. "ഞാനിനി മഠത്തിലെ സ്ക്കൂളിലായിരിക്കും പഠിക്കുന്നതു്. അമ്മായി ആണ് അവിടുത്തെ മദർ. കഴിഞ്ഞകൊല്ലം ഞാൻ ജയിച്ചെന്നറിഞ്ഞപ്പോൾ മുതൽ അപ്പച്ചനെ നിർബന്ധിച്ചു തുടങ്ങിയതാണ്. അമ്മച്ചിയ്ക്കു് എന്നെ വിട്ടയയ്ക്കാൻ അത്ര സമ്മതമില്ല. എങ്കിലും അമ്മായീടെ നിർബന്ധംമൂലം അപ്പച്ചൻ മിക്കവാറും സമ്മതിച്ചിരിക്കയാണ്."

ഒരു ദീർഘനിശ്വാസം പാപ്പുകുട്ടിയിൽനിന്നും ഉയർന്നതാണ്. ആ പുഴവക്കിലെ ചെടികളിൽ തെളിഞ്ഞുനിന്ന നീലിമ അവന്റെ വദനബിംബത്തിലും അല്പാല്പം പകരുന്നുണ്ടായിരുന്നു. അവന്റെ ദിനകൃത്യങ്ങൾ പലതും മുടങ്ങാറുണ്ട്. എന്നാൽ മേരിക്കുട്ടിയുടെ അടുക്കൽ വരികയെന്ന പാപ്പുകുട്ടിയുടെ ദിനകൃത്യത്തിന് ഒരിക്കലും മുടക്കം വന്നിട്ടില്ല. എങ്കിലേ അവന്റെ ദിവസങ്ങൾക്ക് പൂർണ്ണതയുണ്ടാകുമായിരുന്നുള്ളൂ.

അവൾ നിർമ്മലമായ ഒരു പ്രവാഹത്തിനു സാക്ഷ്യം വഹിച്ചു. അവളുടെ

---

ർത്ഥികളോ ആയ ആളുകളിലും കാണാറുണ്ട്. ഇതു് നിർമ്മലതയുടെ പുഷ്പമെന്നോണം പരമാത്മ ഹൃദയവാടിയിൽനിന്നുത്ഭവിച്ചു്. മുഖാരവിന്ദത്തിൽ വികാസം പ്രാപിക്കുന്ന നയനരമണീയമായ ഒന്നാണ്. ഇതു് അശേഷം കൃത്രിമമല്ല; സ്വാഭാവികം മാത്രമാണ്. പക്ഷെ, സ്വഭാവാതീതമായ ഒരു ദിവ്യശക്തി അതിനുണ്ട്. ദൈവത്തിന്റെ ഒരു വിശിഷ്ടദാനമാണതു്. അതിന്റെ ശക്തി ഒന്നുവേറെ; സാദ്ധ്യതകൾ അവർണ്ണനീയങ്ങൾ, അതു സ്വയം അനുഗ്രഹിക്കയും സമുദായസേവനം സാധിക്കുകയും ചെയ്യുന്നു. ദുഃഖാരിഷ്ടതകളുടെ മദ്ധ്യത്തിൽപോലും ആനന്ദിക്കുകയും ആനന്ദിപ്പിക്കുകയും ചെയ്യുവാൻ അതിനു് കഴിയും.

ഹൃദയത്തിന്റെ ദളങ്ങൾ വിരിയുന്നതിന് സ്വർഗ്ഗീയമായ ശക്തിയും, വെളിച്ചവും വിതറിനില്ക്കുന്ന ബാലരവിയാണവൻ. ജീവിക്കുന്നതിനുള്ള പ്രാണവായു അവൻ മാത്രമാണെന്നവൾക്കു തോന്നിയിരുന്നു. കൗമാരത്തിന്റെ പടികൾ കയറിച്ചെല്ലുന്തോറും പാപ്പുട്ടിയോടു തനിക്കുള്ള സ്നേഹം മുറുകുന്നതായവൾക്കു തോന്നി.

വിഷണ്ണനായി പാപ്പുട്ടി തോട്ടിലേയ്ക്കു നോക്കിയിരിക്കുകയായിരുന്നു. എന്തോ ശബ്ദം കേട്ടു തിരിഞ്ഞു നോക്കിയപ്പോൾ, കൈകൊണ്ടു മുഖംമറച്ചു മേരിക്കുട്ടിനിന്നു കരയുകയാണ്. പശ്ചാത്താപ പരവശനായി അവൻ, അവളുടെ കരം ഗ്രഹിച്ചു അവളെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. "മേരിക്കുട്ടി! കരയല്ലേ? കരയേണ്ടതു ഞാനല്ലേ? മേരിക്കുട്ടി എവിടെപ്പോയാലെന്താ? ഒരു കാലത്തും ഞാൻ നിന്നെ മറക്കില്ല." അവൾക്കു സംപൂർണ്ണ വിശ്വാസമായി. സന്തോഷമായി. അവൾ കണ്ണുനീർ തുടച്ചുകൊണ്ടിരിക്കുമ്പോൾ, "മേരിക്കുട്ടി!" മേഘനാദംപോലെ ആ വിളിശബ്ദം അവിടെ മുഴങ്ങി.

മേരിക്കുട്ടി:— "പാപ്പുട്ടീ, അപ്പച്ചനെന്നെ വിളിക്കുന്നു ഞാൻ പോകട്ടെ. നാളെ പാപ്പൂട്ടിവരണെ." പറഞ്ഞു തീർത്തിട്ടു അവൾ വേഗം നടന്നു. ഇടയ്ക്കിടെ തിരിഞ്ഞു നോക്കിയുംകൊണ്ടു ഓടിമറയുന്ന ആ ബാലികയെത്തന്നെ നോക്കി അവനവിടിരുന്നു. ആ സമയം അവന്റെയുള്ളിൽക്കൂടികടന്നുപോയ ചിന്തകൾ എന്തെന്നു കണ്ടുപിടിക്കാൻ മനഃശാസ്ത്രപടുക്കൾപോലും അപ്രാപ്തരായിത്തീരുകയേ ഉള്ളൂ.

മേരിക്കുട്ടിയെ വിട്ടുപിരിയാനുള്ള വൈമനസ്യം, അറിയാതെ തന്നെ, പാപ്പുട്ടിയെ ബസ്സ്സ്റ്റാൻഡുവരെ നടകൊള്ളിച്ചു. അല്പസമയത്തിനുള്ളിൽ തന്റെ ബാലസഖിയെ തന്റെ പരിചയസീമയിൽനിന്നും വഹിച്ചുകൊണ്ടുപോകുന്ന ആ വാഹനത്തെ പാപ്പുട്ടി ഒന്നുനോക്കി. അവന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. അവൾ കാണേണ്ടെന്നു കരുതി മുഖം ഒരു വശത്തേയ്ക്കു തിരിച്ചുകളഞ്ഞു. "പാപ്പുട്ടീ ഞാൻപോട്ടെ? പാപ്പുട്ടി വേഗം." ആ വാചകംപൂർത്തിയാക്കാൻ അവളശക്തയായിഭവിച്ചു. നീങ്ങാൻസമയമായതിനാൽ, തുടിക്കുന്ന ഹൃദയത്തോടെ, പിതാവിന്റെ കരമവലംബിച്ച് അവൾ അകത്തേയ്ക്കു കയറി ഇരുപ്പുറപ്പിച്ചു. പരിസരങ്ങളിൽ പൊടി പറത്തിക്കൊണ്ടു പാഞ്ഞുപോയ ആ വാഹനം കാഴ്ചയിൽ നിന്നും മറയുന്നതുവരെ പാപ്പുട്ടി കണ്ണിമയ്ക്കാതെ നോക്കിനിന്നു.

അങ്ങിനെ മേരിക്കുട്ടി തന്റെ ബാലപാഠ പണ്ഡിതന്റെ സമീപത്തു നിന്നും വളരെ വളരെ അകലെ മഠം വക സ്ക്കൂളിൽ പഠനമാരംഭിച്ചു.

അവിടെയും അവൾ കളികളിൽ പങ്കെടുക്കാറുണ്ട്. പക്ഷേ അതിലെല്ലാം നികത്തിയാൽ നികരാത്ത ഒരു കുറവുള്ളതായവൾക്കു തോന്നി. ക്ലാസിൽ വച്ച് മിക്കപ്പോഴും മേരിക്കുട്ടി പാപ്പുട്ടിയെപ്പറ്റിയുള്ള ചിന്തയിൽ ലയിക്കും. അവളുടെ ബുക്കിലും പുസ്തകങ്ങളിലും അവന്റെ പേര്, ആലേഖനം ചെയ്തിട്ടുണ്ട്. പ്രസ്തുത കാരണത്താൽത്തന്നെ മേരിക്കുട്ടിയുടെ ബുക്കുകൾ ഒരിക്കൽ അദ്ധ്യാപികയുടെ പക്കൽ ഏല്പിക്കപ്പെട്ടു. ഏതോ 'സുകൃതത്തലോടൽ'കൊണ്ടു ഉടനെ മായിച്ചുകളയാനുള്ള ആജ്ഞ മാത്രമേ അദ്ധ്യാപികയിൽ നിന്നും പുറപ്പെട്ടുള്ളൂ. ബുക്കിൽ നിന്നു് അവൾ ആ പേർ മായിച്ചു. അവൾ വിചാരിച്ചു പാപ്പുട്ടിയെ സംബന്ധിച്ചിടത്തോളം ഇതിൽക്കൂടുതലായൊ

ന്നതന്നെക്കൊണ്ടു ചെയ്യിക്കാൻ അവൾക്കു കഴികയില്ലല്ലോയെന്നു്, അതിലും അമർത്തി അവളുടെ ഹൃദയത്തിലെഴുതിയിരുന്ന ആ പേരു മായിപ്പിക്കാൻ അവരെക്കൊണ്ടു് സാധ്യമല്ലല്ലോയെന്നവൾ സമാധാനിച്ചു.

മാസങ്ങൾ പലതു കടന്നുപോയി. സ്ക്കൂളടയ്ക്കാറായി.

അപ്പച്ചനൊന്നിച്ചു് വീട്ടിലെത്തിയപ്പോൾ മേരിക്കുട്ടി വിചാരിച്ചു. പാപ്പൂട്ടി ഇങ്ങോട്ടു വരാതെ താനങ്ങോട്ടുപോകയില്ലെന്നു്. ചോദിക്കുന്നതിനൊന്നും ഉത്തരം പറയാതെ പിണങ്ങി നില്ക്കണമെന്നു് അവൾ നേരത്തെ നിശ്ചയിച്ചിരുന്നതാണു്. അങ്ങിനെ പലതും പലതും..."

എന്നാൽ അധികം കഴിയുന്നതിനുമുൻപു തന്നെ ആ കൊച്ചുസ്ത്രീഹൃദയത്തിനു് തൻെറ നിശ്ചയങ്ങളെല്ലാം അഗണ്യകോടിയിൽത്തള്ളേണ്ടിവന്നു. സ്ത്രീത്വം— അതിൻെറ അബലാത്വത്തിൻെറ ചപലതയിൽക്കൂടി അവളെ അന്നുതന്നെ— ആ മാവിൻചുവട്ടിലെത്തിച്ചു. പാപ്പൂട്ടിയെ അഭിമുഖീകരിക്കേണ്ടതെങ്ങിനെയെന്നു് ഇപ്പോഴും അവൾ നിശ്ചയിച്ചിട്ടില്ല. അവൾ അവിടെല്ലാം ഒന്നു കണ്ണോടിച്ചു. അവിടെങ്ങും ഭയങ്കരമായ ഒരു നിശ്ശബ്ദത വ്യാപരിച്ചിരുന്നു. അവളെപ്പോലെ തന്നെ ആ മാവും പാപ്പൂട്ടിയെക്കണ്ടിട്ടു് വളരെ നാൾ കഴിഞ്ഞിരുന്നു! പാപ്പൂട്ടി എവിടെ? ഉള്ളിൽ ഉതിർന്ന ആ ചോദ്യം മറുപടിയ്ക്കായി പ്രത്യാശിച്ചു. ആ മാവും കാട്ടുചെടികളും മൂകരായി നിന്നതേയുള്ളു. പാപ്പൂട്ടിയുടെ വീട്ടു് അവിടെ നിന്നും അധികം അകലെയല്ല. വീട്ടിലേയ്ക്കൊന്നു് കണ്ണോടിച്ചിട്ടു് അവൾ അങ്ങോട്ടേയ്ക്കൊരോട്ടം? അവളുടെ ഗെയിററു് അവളുടെ ഓട്ടം തടഞ്ഞു ആ [illegible] അവൾ [illegible] നോക്കി. കതകുകളെല്ലാം അടച്ചിരിക്കുന്നു. ആൾപ്പെരുമാററത്തിൻെറ യാതൊരു ലക്ഷ്യവും അവിടെക്കാണുന്നില്ല. അവളുടെ മനസ്സും ശരീരവും ഒരുപോലെ വാടിക്കുഴഞ്ഞു. അവളവിടെ ആ നില്പ് എത്രനേരം നിന്നെന്നൊരു രൂപവുമില്ല. അവൾക്കൊന്നും മനസ്സിലായില്ല. അവൾക്കൊന്നുമാത്രം അറിയാം. പാപ്പൂട്ടിയും മററും എങ്ങോ പോയി മറഞ്ഞെന്നു്.

മത്താ— അവളുടെ വീട്ടിലെ വേലക്കാരി അമ്മൂമ്മ—കുളിക്കാൻ പോകുന്ന വഴി മേരിക്കുട്ടിയെ ആ വീടിൻെറ പടിക്കൽക്കണ്ടു് അവരങ്ങോട്ടുചെന്നു.

"കുഞ്ഞെന്തിനാ ഇവിടെ നില്ക്കുന്നേ? ഇതെന്താ കുഞ്ഞിൻെറ മുഖം വാടിയിരിയ്ക്കുന്നേ? യാത്രക്ഷീണം കൊണ്ടായിരിക്കും" അവരതുപോലെ പലതും പറഞ്ഞു. അവൾക്കൊന്നും പ്രത്യുത്തരിക്കാൻ കഴിഞ്ഞില്ല. കുറെ കഴിഞ്ഞു് അവശ ഒരു വിധത്തിൽ ചോദിച്ചു:— 'മത്താച്ചേടത്തീ! ഇവിടുത്തെ നമ്മുടെ പാപ്പൂട്ടി മററും എവിടെപ്പോയി?"

മത്താച്ചേടത്തി— എൻെറ കുഞ്ഞെ എന്താ പറേന്നു: നല്ല പെണ്ണുമ്പിള്ളയാണേ. അവളെക്കണ്ടാലാരും ഒന്നൂടെ നോക്കാതെ പോകയേല. അവൾക്കെന്നെ എന്തുകാര്യമായിരുന്നു-മത്താച്ചേട്ടത്തീ വിളിച്ചാൽ മുഴവൻ വിളിയ്ക്കേല. എൻെറകുഞ്ഞെ എല്ലാം ദൈവമറിഞ്ഞല്ലെ - മത്താച്ചേടത്തിടെ വിസ്താരം മേരിക്കുട്ടിക്കു സഹനക്ഷമമായില്ല അവൾ ഇടയ്ക്കുകയറി ചോദിച്ചു:— "അമ്മാമ്മ ആരുടെ എന്നാകാര്യമാ ഈ പറയുന്നേ? ഇവിടെ താമസിച്ചിരുന്നവരൊക്കെ ഇപ്പഴെവിടെക്കാണും?"

മത്താ— കുഞ്ഞേ, അക്കാര്യാ ഈ പറഞ്ഞുവരുന്നേ— അവളെ—പാപ്പൂട്ടിടെയൊക്കെ അമ്മ— അങ്ങു പെട്ടെന്നു മരിച്ചു. അവരു പിന്നെ പിള്ളേരുംകൊണ്ടി

വിടെ തനിയെ താമസിക്കാൻ കഴികേല്ലെന്നൊക്കെപ്പറേന്നകേട്ടു. ഒരുദിവസംകേട്ടു പിള്ളേരും അപ്പനുംകൂടി എങ്ങാണ്ട് അവൾക്കൊരു തോട്ടമൊണ്ടു അവിടെപ്പോണെന്ന്. ഇപ്പം അവിടെയാ".

"എവിടെ" മേരിക്കുട്ടി പ്രത്യാശയോടെ ചോദിച്ചു.

x x x

വർഷങ്ങൾ പലതുകഴിഞ്ഞു. മേരിക്കുട്ടി സ്ക്കൂൾഫൈനൽ പാസായി. സ്ത്രീവിദ്യാഭ്യാസത്തിൽ അത്ര തല്പരനല്ലായിരുന്ന പിതാവ് മകളുടെ പഠനം അത്രയുംകൊണ്ടു മതിയാക്കി.

അവൾ ഇന്നും ആ മാവിൻചുവട്ടിൽ പോകും. അവിടെ അങ്ങനെയിരിക്കുക, അവൾക്കൊരൊഴിച്ചുകൂടാൻപാടില്ലാത്ത ദിനകൃത്യമായിരുന്നു. മഥിതഹൃദയയായ അവൾക്കതാശ്വാസം നൽകിയിരിക്കാം. ആ മാവിൻചുവടും പരിസരങ്ങളും അവളിൽ ചില മധുരസ്മരണകളുദ്ദീപിപ്പിക്കും. ഹൃദയത്തിൻെറ മൃദുലവികാരങ്ങളെ അതു തട്ടിയുണർത്തും. ഇപ്പഴം— അവൾ ആ മാവിൻചുവട്ടിലിരുന്ന് ആരെയോ പ്രതീക്ഷിക്കാറുണ്ട്. ബാല്യകാലസ്മരണകൾ ഓരോന്നായി അവളുടെ ഹൃദയത്തിൽകൂടി സാനന്ദം കടന്നുപോയി. അവളുടെ ചിന്താസരണി ചിലപ്പോൾ അതിരുകടന്നു പോകാറുണ്ട്.

പാപ്പുക്കുട്ടിയെ തിരികെക്കിട്ടുമോ എന്നതിൻെറ അസാദ്ധ്യതയിലും അവളുടെ ആശാകന്ദളം തീരെ അററിട്ടില്ലായിരുന്നു. അന്ന് ആ മാവിൻചുവട്ടിൽവച്ച് അവൻ പറഞ്ഞ ആ അവസാനവാക്കുകൾ!! അതവൾക്ക് ആശാകന്ദളമായി ആശ്വാസം നൽകിയിരിക്കാം. അന്ന് ആ ബാലഹൃദയം അതിൻെറ ആന്തരാർത്ഥം അറിഞ്ഞുതന്നെയായിരിക്കണം പറഞ്ഞതു്.

മേരിക്കുട്ടി പ്രായത്തിനു യോജിക്കാത്ത ക്ലേശത്തോടെ ജീവിക്കുന്നു. സുഖസൗകര്യാദികൾ സുലഭമായിരുന്നിട്ടും മേരിക്കുട്ടിയുടെ ഈ അസുഖകാരണം എന്താണെന്ന് അവക്കു മനസ്സിലായില്ല. ഒരിക്കലും ഒരു സന്തോഷം കാണുന്നില്ലെന്നല്ല ആഹാരകാര്യങ്ങളിൽപോ

ല്യം പുത്രി ശ്രദ്ധിക്കുന്നില്ലെന്നു കണ്ടപ്പോൾ വാത്സല്യം നിറഞ്ഞുനിന്ന ആ മാതൃഹൃദയത്തിനൊരു ചലച്ചിലുണ്ടായി. പുത്രിയുടെ ഈ ഭാവപ്പകർച്ച പിതാവിനും ഒരു വിഷമമായിത്തോന്നി. താൻ യുവാവായിരുന്ന കാലത്തേക്കു് അദ്ദേഹം തന്റെ ശ്രദ്ധയെ തിരിച്ചുവിട്ടു. ഒരു യുവഹൃദയത്തിനാശ്വാസമരുളാൻ ഒരു യുവഹൃദയംമാത്രമേ ശക്തമാകയുള്ളുവെന്ന വാസ്തവം അദ്ദേഹം ഗ്രഹിച്ചു.

രക്ഷകർത്താക്കൾ അളപ്പിക്കുന്ന സാമൂഹ്യബന്ധം—സമീപിച്ചു് മേരിക്കുട്ടിക്കു് എവിടെയോ ഒരു ഭർത്താവിനെ സൃഷ്ടിച്ചു വച്ചിരിക്കുന്നു. പിതാവിന്റെ ഉചിതജ്ഞാനം പോയപോക്ക്. അദ്ദേഹം ബുദ്ധിമാനായിരുന്നു. അക്കാര്യത്തിൽ മേരിക്കുട്ടിയുടെ അഭിപ്രായം അദ്ദേഹം അശ്രദ്ധമായി ഒന്നാരാഞ്ഞു—അവളുടെ അഭിപ്രായം അറിയാനല്ല—തന്റെ നിശ്ചയം അജ്ഞാതരൂപത്തിൽ അറിയിക്കാനെന്ന ഭാവത്തിൽ.

പാപ്പുക്കുട്ടിക്കുവേണ്ടി എന്തിനും സന്നദ്ധമായിരുന്ന ആ നിസ്വയുടെ ഹൃദയം വേദനകൊണ്ടു നീറിക്കത്തി. അവൾക്കു പലതും പറയാമായിരുന്നു. നിരുദ്ധകണ്ഠയായിത്തീർന്ന അവൾ മൂകമായ ഒരുഷസ്സുപോലെ അവിടെ നിലകൊണ്ടു. അവൾ തന്റെ യൗവ്വനത്തിന്റെ പിൻപിലേക്കൊന്നു നീണ്ടുനോക്കി. പരസ്പരവിരുദ്ധമായ വിചാരവീചികൾ അവളുടെ ഹൃദയത്തിൽ ഓളംവെട്ടി നിന്നു. പിതൃരാജ്ഞ അവഗണിച്ചാലും, അവസാനത്തെപ്പറ്റിയുള്ള അനിശ്ചിതാവസ്ഥ അവളെ ആകുലയാക്കി. വിരുദ്ധഘടകങ്ങൾ തമ്മിലിടഞ്ഞു് മിഴി നീർപൊഴിക്കുവാനുള്ള ഭാവമായി. ആ രംഗം വേഗം അവസാനിപ്പിക്കുവാനവളാഗ്രഹിച്ചു. "അപ്പച്ചന്റെ ഇഷ്ടംപോലെ" ഒരുവിധത്തിൽ പറഞ്ഞുതീർത്തിട്ടു് അവൾ അകത്തേക്കോടി. അതിൽ സകലതും അടങ്ങി അടിഞ്ഞു. അതാരറിയുന്നു?

ഭാവിയെപ്പറ്റി അവസാന വിധി തീർപ്പെഴുതുന്ന ആ ശുഭദിനം—അന്നു അവൾ മാവിൻചുവട്ടിലേക്കു തന്റെ കണ്ണുകളെ ഹൃദയവേദനയോടെ ഒന്നു വ്യാപ

രിപ്പിച്ചു; ബാല്യകാലസ്മരണകളുടെ ഒരു പുളിച്ചുതികട്ടൽ! അവൾക്കനുഭവപ്പെട്ടു. തലേദിവസം രാവിലെമുതൽ അവളങ്ങിനെ അകത്തടച്ചിരിക്കയാണ്. പുറത്തിറങ്ങിയാൽ മററുള്ളവർ തന്നെനോക്കി പുഞ്ചിരിയിടുകയും പരിഹസിക്കുകയും ചെയ്യുന്നതായവൾക്കുതോന്നി. മുഷിഞ്ഞ മുണ്ടുകളോടും പാറിപ്പറന്ന തലമുടിയോടുംകൂടെ ജനലിൽ പിടിച്ചുകൊണ്ട് അവളങ്ങിനെ നില്ക്കയാണ്. മനസ്സാക്ഷിക്കെതിരായി തന്നോടുതന്നെ അപരാധംചെയ്യാൻ പോകയാണെന്നവൾക്കുതോന്നി. കഴിഞ്ഞ രാത്രിയിൽ അവൾ ഉറങ്ങിയിട്ടേ ഇല്ല.

കതകിലൊരു മുട്ട്. അവൾ ചെന്നു കതകു തുറന്നു. മററുള്ളവരൊക്കെ വധുവിനെ തിരക്കീട്ട് അവളുടെ അമ്മ അങ്ങോട്ടു വന്നതായിരുന്നു. "അഹാ!! നീ ഇതുവരെ ഒന്നും ഒരുങ്ങിയില്ലേ? മകളുടെ ആകാരം അവരൊന്നാലോചനം ചെയ്തു. കരഞ്ഞുകരഞ്ഞു വീർത്ത കണ്ണുകൾ! പക്ഷെ അതിനെ അവരത്ര കാര്യമാക്കിയില്ല.— മകളുടെ ശോഭനഭാവിയെ കാംക്ഷിച്ചിരുന്ന അവർ, അതിനെ അത്ര കാര്യമാക്കാൻ നിവൃത്തി കണ്ടില്ല—

സംഗീത മേളധ്വനികൾ മുഴങ്ങിക്കൊണ്ടിരിക്കെ, കനകാഭരണങ്ങളിൽ മുങ്ങി, ഭാവിയെപ്പററി അവസാന വിധിയെഴുതാൻ—പള്ളിയിയിലേക്കു മേരിക്കുട്ടിയുടെ ശരീരം ആ ജനാവലിയുടെകൂട്ടത്തിൽ അങ്ങനെ നടന്നുപോയി—അവിടെല്ലാം എന്തൊരു ബഹളമാണ്, ഇതെല്ലാം ആക്കുവേണ്ടി? ആ പിതൃജനങ്ങളോട് അവൾക്കൊരു ബഹുമാനം തോന്നി. ഇതിനുള്ളിൽ ഉദയം ചെയ്യുന്ന ആ പൊരുൾ ആനന്ദമയമായി സ്വപ്നം കണ്ടിരുന്ന അവളുടെ ജീവിതത്തെ നിരാശക്കുണ്ടിലേക്കു നിപതിപ്പിക്കാനൊരു നിന്നോ വലിഞ്ഞുകയറിയ ഒരു വികൃതരൂപൻ. സംസ്കാരവും സന്മാർഗ്ഗബോധവും ഒട്ടറിഞ്ഞ അവളുടെ ഹൃദയം ആ പുമാനു കൊടുത്ത ബിരുദ്

ഒരു സഖി മേരിക്കുട്ടിയെ പുരോഹിതസമീപത്തിലേക്കാനയിച്ചു. ഒരു സ്യൂട്ടുധാരിയുടെ പിറകെ ഒരു ചെറുസംഘം പുരോഹിതൻെറ വലത്തുഭാഗത്തേക്കുമാറി. എല്ലാവരും നിശ്ശബ്ദരായിരുന്നു. ഹൃദയവേദനയുടെ മുൻപിൽ ഒരു യുവഹൃദയത്തിൻെറ നെഞ്ചിടിപ്പു മാത്രം!! അവളുടെ കണ്ണുകൾ ആ സ്യൂട്ടുധാരിയുടെ കാലടികളിലേക്കു പതിഞ്ഞു. പുരോഹിതൻ ആ കാലടികളുടെ ഉടമസ്ഥനോട് അദ്ദേഹത്തിൻെറ അഭിപ്രായം ചോദ്യം ചെയ്യുകയാണ്.

—"മനസ്സാണ്" ഒരു നിശ്ചയം നിറഞ്ഞ ആ ശബ്ദം പ്രശാന്തമായി അവിടെ ധ്വനിച്ചു. എന്തോ ഭൂതോദയം ഉണ്ടായതുപോലെ മേരിക്കുട്ടിയുടെ കണ്ണുകൾ പെട്ടെന്നവിടേക്കു പാഞ്ഞു. "അഹോ" പെട്ടെന്നവൾ ശബ്ദിച്ചുപോയി. പാപ്പുട്ടി! തൊണ്ടവരെവന്ന ആ വിളി പുറത്തേക്കു വരാതിരിക്കാൻ അവൾ അധരം കടിച്ചമർത്തേണ്ടിവന്നു. ഹാ! അതു പുറത്തു വന്നിരുന്നുവെങ്കിൽ അവളുടെ അപരാധം എത്ര ഭയങ്കരമായിത്തീരാം. പുസ്തകത്തിൽ പതിഞ്ഞിരുന്ന പുരോഹിതൻെറ കണ്ണുകൾ ഒരു ചോദ്യത്തോടെ അവളിലേക്കു തിരിഞ്ഞു. അതിനവൾ കൊടുത്ത മറുപടിയിൽ തികഞ്ഞ ചാരിത്ര്യവും നിറഞ്ഞ പ്രേമവും വഴിയുന്നുണ്ടായിരുന്നു.

X X X X

പാപ്പുട്ടി—അന്നു കാട്ടിൽ ഒളിച്ചിരുന്നു എന്നെ കബളിപ്പിച്ചതോർക്കുന്നുണ്ടോ? അന്നു ഞാൻ പറഞ്ഞില്ലെ കണക്കിനു ഒ

# ഡോ. എസ്സ് മുത്തുലക്ഷ്മിറെഡ്ഡി

(മിസ്സ്. ബേബി ഐസക്ക്.)

സ്വവർഗ്ഗത്തിന്റെ ക്ലേശങ്ങൾക്ക് പരിഹാരമുണ്ടാക്കുകയെന്നതാണ് ഡോ. മുത്തുലക്ഷ്മിയുടെ മതം. സ്വസഹോദരികളുടെ ക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കുക എന്നതാണ് അവരുടെ ഏററവും വലിയആഗ്രഹം. സഹോദരികളേപ്പററി അവർ ചിന്തിക്കുന്നു., അവരെപ്പററി സ്വപ്നംകാണുന്നു, അവരെക്കുറിച്ച് എഴുതുന്നു, പ്രസംഗവേദികളിൽ അവരെക്കുറിച്ച് വളരെ താല്പര്യത്തോടുകൂടി പ്രസംഗിക്കുന്നു. ഇങ്ങനെ സ്ത്രീകളുടെ പ്രശ്നങ്ങളെക്കുറിച്ചല്ലാതെ മുത്തുലക്ഷ്മി എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുന്നില്ല. അവർ സ്ത്രീകളുടെ പല സമ്മേളനങ്ങളിലും സംബന്ധിക്കുന്നുണ്ട്. ഈ സമ്മേളനങ്ങളിലെല്ലാം അവർ ഒരു പ്രസിഡണ്ടെന്നനിലയിലോ അല്ലെങ്കിൽ ഒരു അസാധാരണ അംഗം എന്ന നിലയിലോ ആണ് സംബന്ധിക്കുന്നത്. ഇൻഡ്യയിലുള്ള ഒരു വനിതാസമ്മേളനവും മുത്തുലക്ഷ്മിയുടെ സാന്നിദ്ധ്യത്തോടുകൂടിയല്ലാതെ പരിപൂർണ്ണങ്ങളായിരുന്നില്ല എന്നു പറയത്തക്കവണ്ണം ഏവരും അവരുടെ സാന്നിദ്ധ്യത്തെ കാംക്ഷിച്ചിരുന്നു.

ഒരാൾ ഫോണിൽവിളിക്കുന്നു, വേറൊരാൾ നേരിട്ടു സന്ദർശിക്കുന്നു, അപ്പോൾ മൂന്നാമതൊരാൾ സദുപദേശങ്ങൾക്കായി അവരെ അന്വേഷിക്കുന്നു, നാലാമതൊരാൾ അവരുടെ അഭിപ്രായം എന്തെന്നറിയുവാൻ ആരായുന്നു. ഇങ്ങനെ നാനാപ്രകാരേണ മുത്തുലക്ഷ്മി, അവരുടെ സമയം മുഴുവനും പൊതുജനസേവനങ്ങൾക്കായി ചിലവഴിക്കുന്നു. അതേസമയംതന്നെ അവക്ക് കുടുംബകാര്യങ്ങളും നോക്കേണ്ടതായിട്ടുണ്ട്, നിസ്സഹായക്ക് വേണ്ടത്രസഹായം നല്കിയതിന്റെ ശേഷമല്ലാതെ അവർ വിശ്രമം തേടുന്നില്ല. അവക്കുള്ള ഭൂതദയയുടെ ആധിക്യംകൊണ്ടെന്നു തോന്നുമാറു്, മുത്തുലക്ഷ്മി അന്യരെ,

---

ന്നു പററിക്കുമെന്നു. ഇപ്പോൾ മേറിക്കുട്ടി തോറെറന്നു സമ്മതിച്ചോ?

മേറി—തോറെറന്നു വേണമെങ്കിൽ സമ്മതിച്ചേക്കാം. ദൈവാധീനംകൊണ്ടല്ലായിരുന്നുവെങ്കിൽ ജയം തോൽവിയായി തീർന്നേനെ. . . . ഒളിച്ചുകളി കുറെ കടന്നുപോയി.

അവളുടെ കണ്ണുകൾ നിറഞ്ഞു.







പുരുഷവാക്കുകൾകൊണ്ടോ പ്രവൃത്തികൾകൊണ്ടോ സങ്കടപ്പെടുത്തുവാൻ തുനിയുന്നില്ല. മററുള്ളവരുടെ അഭിപ്രായങ്ങളും അഭീഷ്ടങ്ങളും സാധിച്ചുകൊടുക്കുന്നതിൽ അവർക്കുള്ള താല്പര്യം ഒന്നുവേറെയാണ്. തന്നിമിത്തം മുത്തുലക്ഷ്മി എവരുടെയും സ്നേഹബഹുമാനപാത്രമായിത്തീർന്നു.

സ്ത്രീകളേയും അവരുടെ പ്രവർത്തനങ്ങളെയുംപററി മുത്തുലക്ഷ്മിയ്ക്കുള്ള അഭിപ്രായങ്ങൾ അചഞ്ചലങ്ങളും വളരെ സ്തുത്യർഹങ്ങളുമാണ്. സ്ത്രീകൾക്ക് സർവ്വകലാശാലാവിദ്യാഭ്യാസം കൊടുക്കുന്നകാര്യത്തിൽ അവർക്ക് യാതൊരുനിർബന്ധവുമില്ല ഈ സർവകലാശാലാ വിദ്യാഭ്യാസം—സ്ത്രീകൾക്ക്, ഭാവിജീവിതത്തിൽ പല വൈഷമ്യങ്ങളും ഉണ്ടാക്കിത്തീർക്കുന്ന വിദ്യാഭ്യാസം— സ്ത്രീകൾക്ക ആവശ്യമില്ലതന്നെ. മുത്തുലക്ഷ്മി സഹവിദ്യാഭ്യാസത്തെ അനുകൂലിക്കുന്നതായികാണുന്നു. എന്നാൽ ഒരു കാര്യത്തിൽമാത്രം അവർ അതിനെ പഴിക്കുന്നു. പുരുഷന്മാരായ അദ്ധ്യാപകന്മാർ വിദ്യാർത്ഥിനികളുടെ കാര്യത്തിൽ അശ്രദ്ധ കാണിക്കുകയും ഏതൽകാരണത്താൽ അവർക്ക് യാതൊരഭിവൃദ്ധിയും ഉണ്ടാകാതെപോവുകയും ചെയ്യുന്നു.

സ്ത്രീകളിൽ ഭൂരിഭാഗവും ഗൃഹണികളായിത്തീരേണ്ടവരാകയാൽ അവർക്ക് ആ സ്ഥാനത്തിനു യോജിക്കുന്ന വിഷയങ്ങളിൽ വേണ്ട ജ്ഞാനം നൽകണമെന്നാണ് മുത്തുലക്ഷ്മിയുടെ അഭിപ്രായവും അഭിലാഷവും. മാത്രമല്ല സ്ത്രീകളുടെ കുററാന്വേഷണത്തിനായി സ്ത്രീകളെത്തന്നെ നിയോഗിക്കേണ്ടതാണെന്നും അതിനു പോലീസുവകുപ്പിൽ സ്ത്രീകളെക്കൂടെ തെരഞ്ഞെടുക്കേണമെന്നും അവർ അഭിപ്രായപ്പെടുന്നു. നല്ല വിദ്യാഭ്യാസവും അതോടൊപ്പം നല്ല സംസ്കാരവും സിദ്ധിച്ചിട്ടുള്ള സ്ത്രീകളോട്, നിയമനിർമ്മാണസമിതികളിലും മററും പ്രവേശിച്ച് സ്വരാജ്യസേവനം നിർവ്വഹിക്കുവാൻ മുത്തുലക്ഷ്മി അഭ്യർത്ഥിക്കുന്നു.

മുത്തുലക്ഷ്മിയുടെ പ്രസംഗം വികാരോത്തേജകവും ശ്രോതാക്കളെ പ്രീതിപ്പെടുത്തത്തക്കതുമാണ്. അവരുടെ കൗൺസിൽപ്രസംഗങ്ങൾ വിജ്ഞാനങ്ങളുടെ ഒരു ഖനി എന്നു പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല.

മുത്തുലക്ഷ്മിയുടെ ജീവിതം സ്നേഹത്തിന്റെയും അദ്ധ്വാനത്തിന്റെയും വിഹാരരംഗമാണ്. അധഃപതിച്ച സഹോദരികളുടെ സേവനത്തിനായി ബലികഴിച്ച നിസ്വാർത്ഥസുന്ദരമായ ഒന്നാണ് അവരുടെജീവിതം. ഉത്തമ സഹധർമ്മിണി, വാത്സല്യനിധിയായ ഒരു മാതാവ്, സ്വാർത്ഥലോലുപയല്ലാത്ത ഒരു പൊതുകാര്യപ്രവർത്തക എന്നീനിലകളിൽ മിസ്സസ് മുത്തുലക്ഷ്മിറെഡ്ഡി എല്ലാവരുടെയും സ്നേഹബഹുമാനാദരങ്ങളെ അർഹിക്കുന്നു. അവർ സ്വസമുദായാംഗങ്ങൾക്ക് അനശ്വരമായ ഒരു ദൃഷ്ടാന്തമാണ് കാണിച്ചുകൊടുക്കുന്നതു്.

# കൃതകൃത്യൻ

(കെ. ജി. മണ്ണാറെ)

ഖിന്നനായ്, നിരുന്മേഷഗാത്രനായ് സ്വ-
മാതാവിൻ
സന്നിധിതന്നിൽവന്നു ചൊന്നവൻ— ബാ-
ലനേകൻ.
ചണ്ഡസപ്താശ്വൻഭൂമിചുട്ടിടുംസമയത്തിൽ,
ഇന്നു ഞാനമ്മേ! കണ്ടുകൊള്ളു,ഹാ!ദയനീയം!
പട്ടണപ്പരിസരംതന്നിലായ്,അലസനായ്
പട്ടിണിപ്പാവം— അസ്ഥിപഞ്ജരം—ഒരു—
മർത്ത്യൻ,
രഥ്യയൊന്നിലേ,മന്ദം ദൃഷ്ടികളപ്പാതതൻ-
വക്കിൽരണ്ടിലുമെന്തോ, തേടുമാറോട്ടി—
യോട്ടി,
വന്നിടുന്നതുംനോക്കിനിന്നു ഞാ, നമ്മേ!മമ-
കണ്ണിമവെട്ടാതെതാൻ ഉൽക്കണ്ഠാന്തരം—
ഗത്താൽ
നിഷ്ഠുരമായ്,ദാരിദ്രരക്ഷസ്സിൻചവുട്ടേററി-
ട്ടൊട്ടിയകപോലങ്ങൾ, കുഴിഞ്ഞ നേത്ര—
ങ്ങളും,
അക്രൂരൻഞെക്കിഞെക്കി നേർപ്പിച്ചോ—
രുടൽ, മാംസം—
മിക്കതും,തിന്നുതീർത്തകുക്ഷിയും,....!! ഭയാ—
നകം!!!
വന്നവൻ,വഴിവക്കിൽക്കൂട്ടിയകുപ്പക്കുന്നിൽ-
മുന്നിലേക്ക, ഹോ! ക്രൂസൽവിട്ടടനിരി—
ക്കയായ്!
എച്ചിലാമിലകളുംനക്കി,മുള്ളുകൾതിന്നു—
നിന്നിരുന്നൊരു നായും മെല്ലവേ മാറി—
ടിനാൻ!
കഷ്ട, മെന്നമ്മേ! ഉണ്ടോ മർത്ത്യർ തൻ—
ജഠരാഗ്നി—
ക്കിത്രയുംകാഠിന്യത്വം!— വാട്ടിടുംകരാ—
ളത്വം!!?
ദയയാൽചിത്തം,ബാഷ്പകണികകളാൽ-
കൺകൾ,
സ്വയമേനിറഞ്ഞെൻെറ, ഞൊടിയിൽ—
മാത്രയ്ക്കുള്ളിൽ!
അമ്മനല്കിയോ രണ്ടു കാലണകളങ്ങു ഞാ-
നമ്മഹാപാവത്തിന്നായേകിനേൻ!പിണ-
ങ്ങൊല്ലേ!"
"തെററില്ല". ., തനയനെത്തായയാൾ—
തഴുകിക്കൊ—
ണ്ടിത്തരമോതി— "നീതാൻ മകനേ!—
കൃതകൃത്യൻ!"

# മിശിഹായുടെ മൗതികശരീരം

പന്ത്രണ്ടാംപീയൂസ് മാർപ്പാപ്പാ തിരുമനസ്സിലെ ഒരു വിശ്വലേഖനത്തിലെ ഗഹനവും അർത്ഥഗംഭീരവുമായ പ്രതിപാദനത്തിൻെറ വിവർത്തനമാണു ഈ ഗ്രന്ഥം. ക്രിസ്തുവിൻെറ ജീവനെ ബലി കഴിച്ചു മരണം ചെയ്തിട്ടുള്ള സഭ എങ്ങനെ ക്രിസ്തുവിൻെറ മൗതിക (Mystical) ശരീരമാകുന്നുവെന്നു ഈ ഉൽകൃഷ്ട ഗ്രന്ഥം പ്രതിപാദിക്കുന്നു. ക്രിസ്തീയമായ ആദ്ധ്യാത്മിക തത്വങ്ങളിൽ ശ്രദ്ധിക്കാത്തവർക്കു ഈ ഗ്രന്ഥത്തിലെ ചില ഭാഗങ്ങൾ മനസ്സിലാക്കുവാൻ കഴിഞ്ഞില്ലെന്നു വരാം. എന്നാൽ മിശിഹായുടെ സ്നേഹത്തിൽ ഐക്യപ്പെട്ടിരിക്കുന്നവർക്കു ഈ ഗ്രന്ഥപാരായണം ഏററവും ആനന്ദപ്രദമാണ്. വിവർത്തകനായ റവ. ഫാ. അബുൻദിയോസ് സാധാരണ വായനക്കാർക്കും പ്രയോജനകരമാകത്തക്കവണ്ണം ഭാഷ ഏററവും ലളിതവും സുഗ്രഹവുമാക്കിയിട്ടുണ്ടു്. വിവർത്തകനെ ഹൃദയപൂർവ്വം അനുമോദിച്ചുകൊള്ളുന്നു.

വില 10 ണ. സെൻറ് ജോസഫ്സ് പ്രസ്സ് മാന്നാനം.

# വികാരാഞ്ജലി

കേരളീയ സഹൃദയന്മാർക്കു സുപരിചിതനായ യുവകവി ശ്രീമാൻ പള്ളിപ്പറമ്പൻ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന "വികാരാഞ്ജലി" കൈരളിയുടെ ആരാമത്തിലെ ഹൃദ്യമായ ഒരു മാല്യമാകുന്നു. പ്രഥമവീക്ഷണത്തിൽതന്നെ ആ ഗ്രന്ഥം വികാരോത്തേജകമാണ്. വിശാലമായ അംബരത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ പോലെ ഹൃദയാവർജ്ജകങ്ങളായ വിഷയങ്ങൾ തെരഞ്ഞെടുത്തു അവയ്ക്കു രൂപം കൊടുത്തിരിക്കുന്ന ഈ ഖണ്ഡകാവ്യ സമുച്ചയം ഏററവും ആസ്വാദ്യകരമാണ്. "അന്തിച്ചിച്ച" "താരോദയം" "കലാനിർവൃതി" ,"സതി" നിർഭാഗ്യകാമുകൻ" "നീറുന്ന ചുംബനം" "മാഞ്ഞുപോയ മന്ദഹാസം" എന്നിങ്ങനെയുള്ള വിഷയങ്ങൾ ഭാവനാസമ്പന്നനായ ഒരു യുവകവിയുടെ തൂലികയ്ക്കു വിധേയമായാൽ എത്രമാത്രം ഹൃദ്യമാകുമെന്നറിയണമെങ്കിൽ വികാരാഞ്ജലി ഏവരും വായിക്കേണ്ടതാണ്.

വില രൂ. 1 വിശ്വനാഥ് പ്രസ്സ്, എറണാകുളം.

# വിവാഹം നിയമവിധേയമോ.

വില 6 ണ. സെൻറ് ജോസഫ്സ് പ്രസ്സ് മാന്നാനം.

പല ഉത്തമഗ്രന്ഥങ്ങളും എഴുതിപ്രസിദ്ധപ്പെടുത്തിയിട്ടുള്ള റവ. ഫാ. ജോസഫ് മാവുങ്കൽ വിവാഹം സംബന്ധിച്ചു ക്രിസ്ത്യാനികൾ അറിഞ്ഞിരിക്കേണ്ട പാവനപ്രമാണങ്ങളെ ക്രോഡീകരിച്ചു എഴുതിയിട്ടുള്ളതാണു ഈ വിശിഷ്ടഗ്രന്ഥം. വിവാഹജീവിതത്തിൽ പ്രവേശിക്കുന്നവരിൽ അധികം പേരും ആ ബന്ധത്തിൻെറ പാവനത, കർത്തവ്യങ്ങൾ, സ്വാതന്ത്ര്യങ്ങൾ മുതലായവ സംബന്ധിച്ചു ഖണ്ഡിതമായ ജ്ഞാനം മിക്കവാറും സമ്പാദിക്കുന്നില്ല. ഫാ. മാവുങ്കൽ അവർകളുടെ ഗ്രന്ഥം ക്രിസ്ത്യാനികളായ സാധാരണക്കാർക്കു അവർ അവശ്യം അറിഞ്ഞിരിക്കേണ്ട വിഷയം സംബന്ധിച്ചു അധികൃതമായ വിജ്ഞാനം നൽകുന്നുണ്ടു്. ഈ പുതിയ ഗ്രന്ഥം ഏവരും പാരായണം ചെയ്യേണ്ടതു അത്യാവശ്യമാണ്.

# സരോജിനീദേവി

(സി. പി. രാമകൃഷ്ണപിള്ള, പൂഞ്ഞാർ)

(ശക്തികേന്ദ്രം, പ്രതിഭയും ഗാംഭീര്യവും തികഞ്ഞ രൂപം, ഏഷ്യയിലെ ഒരു മഹതി, കവയിത്രി, വിപ്ളവകാരി, വിവിധ ഭാഷകളിൽ അതുല്യവാഗ്മി, രാജ്യതന്ത്രജ്ഞ, ഒരു പടയാളി—ഇതെല്ലാം സരോജിനീദേവിയെപ്പററി പറയാം. അവർ നിയമനിഷേധത്തെ നയിച്ചു; എന്നാൽ പോലീസുകാർ അവരെ അറസ്ററുചെയ്യുവാൻ ധൈര്യപ്പെട്ടില്ല. സരോജിനീദേവി അറസ്ററുവരിക്കാൻ പോലീസ് സ്റ്റേഷൻതോറും നടക്കുകയാണ്. ബന്ധനത്തിലായശേഷം അവർ അവരുടെ ഉപദേഷ്ടാവായി. രാജകീയത്വം നിറഞ്ഞ മഹതി; അച്ഛൻ ശാസ്ത്രജ്ഞൻ, അമ്മ കവിയിത്രി, ഭർത്താവു വൈദ്യൻ ടാഗോർ കഴിഞ്ഞാൽ കൂടുതൽ അറിയപ്പെടുന്ന ഇൻഡ്യൻ കവിയിത്രി. എന്നാൽ അവർ സ്ത്രീത്വം നിറഞ്ഞ സഹോദരിയും അമ്മയുമാണ്. പത്രാധിപ.)

സരോജനീദേവി!—അഭിമാനത്തോടുകൂടിയല്ലാതെ ആ പേരുച്ചരിക്കുവാൻ ഭാരതീയ സ്ത്രീലോകത്തിന് അസാദ്ധ്യമാണ്.! സ്നേഹാദരങ്ങൾ കവിഞ്ഞൊഴുകുന്ന ഹൃദയത്തിന് ഒന്നു പുളകം കൊള്ളാതെ സാദ്ധ്യമല്ല, ആ സുചരിതയെ സ്മരിക്കുവാൻ! ഭാരതീയ സ്ത്രീത്വത്തിന്റെ അഭിമാന ഭാജനമാണവർ! ദേശീയ നഭോമണ്ഡലത്തിൽ അനശ്വര പ്രഭ വിതറുന്ന അത്യുജ്ജ്വലതാരകമാണവർ! ആംഗലസാഹിത്യവനികയിലെ വാടാമലരാണവർ! ഗാന്ധിജിയേയും ടാഗ്രറിനേയും ജവഹറിനേയും സുഭാഷിനേയും പോലെ അഖിലലോകപ്രശസ്തി ആർജ്ജിച്ചിട്ടുണ്ട് സരോജിനീദേവിയും.

ഹൈദരാബാദ് സംസ്ഥാനത്തിലെ ഒരു പ്രശസ്തവിദ്യാഭ്യാസ പ്രവർത്തകനായിരുന്ന അഘോരനാഥ ചാറററർജിയുടെ പ്രഥമസന്താനമാണ് സരോജിനി. വളരെ ചെറുപ്പത്തിൽതന്നെ പൗരസ്ത്യദേശത്തെ കളകോകിലമെന്ന് സുവിഖ്യാതയായിത്തീർന്ന ഈ മഹിളാമണി രാഷ്ട്രീയ രംഗത്തിൽ പ്രവേശിച്ചിട്ട് ഏതാണ്ട് നാലു ദശാബ്ദങ്ങളായി. സാഹിത്യമണ്ഡലത്തിലും ദേശീയ രംഗത്തിലും വനിതാ പ്രസ്ഥാനത്തിലും അവർ ആർജ്ജിച്ചിട്ടുള്ള സ്ഥാനം അസൂയാർഹമാംവണ്ണം അത്യുന്നതമാണ്. അനർഗ്ഗളമായ തന്റെ കവിതാപ്രവാഹത്തിന്റെ നിസ്സീമമാധുരിയിൽ മതിമയങ്ങിയ ലോകത്തിന്റെ കൃതജ്ഞതാനിർഭരമായ സ്മരണമണ്ഡപത്തിൽ അനശ്വരമായ ഒരു സ്ഥാനമാണ് ആ മഹതി അലങ്കരിക്കുന്നത്. രാഷ്ട്രീയ ജീവിതത്തിലാകട്ടെ ഭാരതീയർക്കാശിക്കാവുന്നതിൽവച്ച് അത്യുന്നത സ്ഥാനം—രാഷ്ട്രപതിസിംഹാസനം—അവർക്കു കരഗതമായി. ദേശീയൈക്യത്തിനും ദേശീയ സ്വാതന്ത്ര്യത്തിനും വേണ്ടി തന്റെ അനർഘജീവിതം അർപ്പിച്ചിരിക്കുന്ന ത്യാഗിനിയാണ് ശ്രീ സരോജനി. 1937—ൽ കല്ക്കട്ടായിൽ വച്ച് ശ്രീരാമകൃഷ്ണ ശതാബ്ദാഘോഷ വേളയിൽ ആ കോകില കണ്ഠത്തിൽനിന്നു വിനിർഗ്ഗളിച്ച 'ഐക്യഗാഥ' ഭാരതീയ കർണ്ണപുടങ്ങളിൽ ഇന്നും പ്രതിധ്വനിക്കുന്നു.

മാതൃഭൂമിക്കുവേണ്ടിയുള്ള അവരുടെ പ്രവർത്തനങ്ങൾ പ്രശംസനീയങ്ങളെങ്കിൽ ഭാരതീയ സ്ത്രീത്വത്തിനു അവർ

ചെയ്തിട്ടുള്ള സേവനം പ്രശംസസ്സും അതീതമെന്നേ പറയേണ്ടൂ! ഭാരതീയ സ്ത്രീത്വത്തെ, പത്തൊൻപതാം നൂറ്റാണ്ടിലെ അതിന്റെ ശോച്യാവസ്ഥയിൽ നിന്നുദ്ധരിച്ച്, ഇന്നത്തെ നിലയിലാക്കിയവരിൽ അദ്വിതീയയാണ് സരോജിനി. സ്ത്രീകളുടെ സമത്വാവകാശം ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിനെക്കൊണ്ടംഗീകരിപ്പിച്ചതും സ്ത്രീകൾക്ക് സമ്മതിദാനാവകാശത്തിനു (Franchise)വേണ്ടി ഇൻഡ്യയിലും ഇംഗ്ലണ്ടിലും സഞ്ചരിച്ച് പ്രചരണം നടത്തി പരിമിതമായ തോതിലെങ്കിലും അതു സമ്പാദിച്ചതും മറ്റാരുമല്ല. 1920—ൽ ശൃംഖലകളെ പൊട്ടിച്ചെറിഞ്ഞ് മൂടുപടം തള്ളിമാറ്റി. ഭാരതീയ വനിതകൾ മുമ്പോട്ടുവന്നു ലോകരെയാകമാനം അത്ഭുതഗ്രസ്തരാക്കിയതിനു കാരണഭൂതരിൽ പ്രഥമഗണനീയയാണിവർ! ഭയരഹിതമായ ഈ കർമ്മകുശലതയുടെ അക്ഷീണ പരിശ്രമത്തിന്റെ ഫലമായി ഇന്നു നിയമസഭകളിലും, നഗരസഭകളിലും, എന്നുവേണ്ട, എല്ലാ രംഗങ്ങളിലും ചുമതലയേറിയ സ്ഥാനങ്ങൾ വഹിക്കുന്ന വനിതകൾ ഭാരതത്തിൽ സാധാരണയായിരിക്കുന്നു. ഭാരതീയ വനിതാലോകം ആകല്പകാലം അകമഴിഞ്ഞ കൃതാർത്ഥതയോടെ ഈ മഹതിയുടെ സേവനങ്ങളെ സ്മരിക്കുകതന്നെ ചെയ്യും.

സരോജനീദേവിയുടെ ഹൃദയം കവിത നിറഞ്ഞുതുളുമ്പുന്ന ഒന്നാണ്. അസുന്ദരമായ അസ്വതന്ത്രത അതിന്നിഷ്ടമല്ല. പരുപരുത്ത കാരിരുമ്പുചങ്ങലകളുടെ ദർശനംതന്നെ അതിന്നസുഖപ്രദമാണ്. അ

തുകൊണ്ടാണു ഗോഖലേ, ഫിറോസ്ഷാ മേത്താ, മഹാത്മാഗാന്ധി തുടങ്ങിയവരുടെ നിസ്വാർത്ഥമായ സ്വാതന്ത്ര്യസമരത്താൽ അതാകൃഷ്ടമായതു്. വിദഗ്ദ്ധമായ നേതൃത്വത്തിനുവേണ്ടി എങ്ങും തിരഞ്ഞുകൊണ്ടിരുന്ന ആ ഹൃദയം മഹാത്മജിയിൽ അതു ദർശിച്ചു; അതിന്റെ പിന്നാലെ കുതിച്ചുപാഞ്ഞു.— പൂവിരിച്ച രാജപാതയിൽക്കൂടിയല്ല, കണ്ടകാകീർണ്ണമായി നിമ്നോന്നതമായ ദുർഗ്ഗമാർഗ്ഗങ്ങളിൽക്കൂടി! പക്ഷെ അതുകൊണ്ടു തളരുന്നതായിരുന്നില്ല ആ ഹൃദയം! 1913—ൽ സത്യാഗ്രഹത്തിന്റെ പാവനസന്ദേശവും വഹിച്ചുകൊണ്ടു് ആഫ്രിക്കായിൽനിന്നു വന്ന ആ മഹാത്മാവിന്റെ ആദർശത്തെ അനുപദം അനുഗമിക്കയാണാ മഹതി; 1919-ൽ റൗലറ്റുനിയമത്തോടുള്ള പ്രതിഷേധസൂചകമായി വ്യക്തിഗത സത്യാഗ്രഹം സമാരംഭിച്ചപ്പോൾ അനധികൃതപത്രികകൾ പ്രചരിപ്പിക്കുന്നതിൽ ജാഗരൂകയായിരുന്ന ആ വനിതാരത്നത്തെ ഇന്നും ബോംബേ നഗരവാസികൾ വിസ്മരിച്ചിരിക്കയില്ല. അതിനുംമുമ്പ്, ഹോംറൂൾ പ്രസ്ഥാനകാലത്തുതന്നെ, ഇന്ത്യൻ രാഷ്ട്രീയരംഗങ്ങളിൽ സുപരിചിതയായിത്തീർന്നിരുന്ന അവരുടെ പ്രസംഗധോരണി ബഹുസഹസ്രം സദസ്യരെ വികാരതരളിതരും ദേശീയപ്രബുദ്ധരും ആക്കിയിട്ടുണ്ടു്. സരോജനിയുടെ സുദീർഘങ്ങളും കൃത്യബഹുലങ്ങളുമായ സഞ്ചാരങ്ങൾ നവഭാരതത്തിന്റെ സന്ദേശം കടലിന്നപ്പുറത്തും മാറ്റൊലിക്കൊള്ളിച്ചു.

രാഷ്ട്രീയവും സാമുദായികവുമായ രംഗങ്ങളിൽ സരോജനീദേവിയുടെ നേട്ടങ്ങൾ അനിതരസാധാരണങ്ങൾ തന്നെ. പക്ഷെ പ്രഥമവും പ്രധാനവുമായി അവർ ഒരു കവയിത്രിയാണു്. കേവലം 13 വയസ്സുമാത്രം പ്രായമുള്ള ഒരു ബാലികയായിരുന്നപ്പോൾതന്നെ ഒരു വിദേശഭാഷയിൽ കവിതയെഴുതിത്തുടങ്ങിയ ഈ അനുഗൃഹീതകവയിത്രിയെപ്പറ്റി സുപ്രസിദ്ധ വിമർശകനായ ആർതർസൈമൺസ് പറഞ്ഞിരിക്കുന്നതിങ്ങനെയാണു്: "സൗന്ദര്യത്തിലുള്ള ആഗ്രഹം അവരെ ഒരു കവയിത്രിയാക്കി. ഒരു സൂര്യകാന്തിപുഷ്പം സൂര്യന്റെനേരെ തിരിയുന്നതുപോലെ ആ കവിഹൃദയം സ്വാഭാവികമായിത്തന്നെ സൗന്ദര്യത്തിലേക്കു തിരിഞ്ഞു" അക്രമത്തിന്റെ ബീഭത്സരൂപത്തിൽ അതൃപ്തമായ ഹൃദയം അക്രമരാഹിത്യത്താൽ ആകൃ

## പ്രസാധകപ്രഭാഷണം

# ഭാര്യ, ഭർത്താവിനു പണയം വെയ്ക്കാനുള്ള വസ്തുവാണോ?

യുധിഷ്ഠിരനേപ്പോലെ ചൂതുകളിയിൽ സർവ്വവും പണയപ്പെടുത്തി, ഒടുവിൽ ഭാര്യയേക്കൂടി പണയംവെച്ച ഒരു തയ്യൽക്കാരന്റെ കഥ ഹിന്ദുസ്ഥാൻ ടൈംസ് പത്രത്തിൽ റിപ്പോർട്ടു ചെയ്തിരിക്കുന്നതായി നമ്മുടെ വർത്തമാനപ്പത്രങ്ങളിലും കാണുകയുണ്ടായി. തയ്യൽ യന്ത്രവും, കസേരയും, കത്രികയും, എല്ലാം പണയത്തിലായശേഷം അവ തിരിച്ചെടുക്കാമെന്ന ആശയോടുകൂടി തയ്യൽക്കാരൻ അയാളുടെ ഭാര്യയെ പണയംവെച്ചുവെന്നും ഭാര്യ ഇതറിഞ്ഞു ഏതോ അജ്ഞാതമായ സ്ഥലത്തേക്കു ഓടിരക്ഷപ്പെട്ടുവെന്നും അധികാരികൾ കേസെടുത്തു അന്വേഷണം നടത്തുന്നുവെന്നും റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു. ഈ കഥ മുഴുവൻ അവാസ്തവമായിരിക്കാം. അല്ലെങ്കിൽ ചില ഭാഗം അവാസ്തവമായിരിക്കാം. തയ്യൽക്കാരൻ വല്യതായ മനഃപരിഷ്കാരമുള്ള ആളല്ല. എന്നാൽ അത്തരക്കാരാണു നമ്മുടെ ജനങ്ങളിൽ ഭൂരിപക്ഷം. ഭാര്യയെ പണയംവെക്കുവാൻ പലരും മുതിർന്നില്ലെങ്കിലും ആ പ്രവർത്തിക്കുപോലും പലരും വേണമെങ്കിൽ സന്നദ്ധരാകത്തക്കവണ്ണം ഭർത്താക്കന്മാരുടെ ശക്തി വല്യതല്ലേ? ഭാര്യയുടെ നില അശക്തമല്ലേ? നിയമം അനുശാസിക്കുന്ന സ്ഥാനവും അധികാരവും ചൂണ്ടിക്കാണിച്ചു പലരും ഈ ചോദ്യങ്ങൾക്കു സമാധാനം പറയുവാൻ ശ്രമിച്ചേക്കും. നിയമത്തിന്റെ നിർബന്ധത്തേക്കാൾ, സമുദായാചാരം, സാമ്പത്തികസ്ഥിതി, മുതലായ ഉപാധികളാണു ഭാര്യാ ഭാർത്താക്കന്മാരുടെ വ്യക്തിത്വത്തിനു പ്രധാനമായി അടിസ്ഥാനമായി നില്ക്കുന്നതു്. നിയമദൃഷ്ടിയിൽ ഭാര്യക്കു ഭർത്താവുമായി സമത്വമുണ്ടെന്നിരിക്കട്ടെ. എന്നാൽ ഒരു കുടുംബത്തിൽ തിന്നു ജീവിക്കുക എന്ന ജോലിമാത്രമാണു ഭാര്യക്കു ചെയ്യുവാനുള്ളതെങ്കിൽ ആ പദത്തിലിരിക്കുന്ന സ്ത്രീക്കു എന്തു സമത്വമാണുണ്ടായിരിക്കുന്നതു്? സമുദായ ജീവിതത്തിൽ സ്ത്രീകൾക്കു യാതൊരു പ്രവർത്തനവുമില്ലെങ്കിൽ പൊതുകാര്യങ്ങളിൽ പുരുഷന്മാരെ അപേക്ഷിച്ചു സ്ത്രീകൾക്കു എന്തു സ്ഥാനമാണുണ്ടായിരിക്കേണ്ടതു്? യാഥാർത്ഥ്യങ്ങളെപ്പറ്റി ചിന്തിച്ചു സഹോദരികൾ സമാധാനം പറയുവാൻ യത്നിക്കണം.

സ്ത്രീകളുടെയിടയിലും ഉന്നതപരി

---

ഷ്ടമായി. ഐക്യത്തിന്റെ സൗന്ദര്യം ആ കവയിത്രിയെക്കൊണ്ടു ഐക്യഗാഥ പാടിച്ചു. അസ്വതന്ത്രയായ മാതൃഭൂമിയുടെ ശോച്യാവസ്ഥകണ്ടു് അനുകമ്പാർദ്രമായ ആ കവിഹൃദയം കണ്ണീരിൽ കുളിച്ചു. ഐക്യത്തെയും സ്വാതന്ത്ര്യത്തെയും പുകഴ്ത്തി ലോകത്തെ വികാരതരളിതവും പ്രവൃത്ത്യുന്മുഖവുമാക്കാൻ പര്യാപ്തമാണു് ആ തൂലിക!

ഭാരതീയ സ്ത്രീത്വത്തെ ഉദ്ധരിച്ചു്, ദേശീയത്വത്തെ ഉണർത്തി, സൗന്ദര്യത്തെ പാടിപ്പുകഴ്ത്തി, ഐക്യത്തെ വാഴ്ത്തി അക്ഷയപ്രഭ വിതറുന്ന ആ കനകജ്യോതിസ്സ് സ്ത്രീലോകത്തിന്നൊരാദർശമായി, മാതൃഭൂമിക്കൊരാശാകേന്ദ്രമായി, നെടുനാൾ പ്രശോഭിക്കുമാറാകട്ടെ!

ക്ഷം വിജയം സിദ്ധിച്ചവരുണ്ട്. ഉദ്യോഗമുള്ളവരുണ്ട് പണം സമ്പാദിക്കുന്നവരുണ്ട്. സ്വാതന്ത്ര്യരായി ജീവിക്കുന്നവരുണ്ട്. എന്നാൽ ഇതെല്ലാം ചുരുക്കം വ്യത്യസ്തങ്ങൾമാത്രമാണ്. ഒരു സമുദായമെന്ന നിലയിൽ സ്ത്രീകളുടെ സ്ഥാനമെന്താണ്? ഭൂരിപക്ഷക്കാരായ സാധാരണ സഹോദരികളുടെ നിലയെന്താണ്? അവർ ഭർത്താക്കന്മാരുടെ ഹിതത്താൽമാത്രം നയിക്കപ്പെടുന്നവരല്ലേ? ഭർത്താവിന്റെ ഹിതം മാത്രമല്ലേ അവരുടെ ജീവിതപ്രമാണം: ഭർത്താവിന്റെ ഹിതം അനുസരിച്ചു ജീവിക്കുന്നതു തെറ്റാണെന്നല്ല പറയുന്നതു്. ഭർത്താവും ഭാര്യയും അന്യോന്യം ഹിതം അനുസരിച്ചു ജീവിക്കണം. അതാണു ഉത്തമദാമ്പത്യജീവിതം, അതാണു ഉത്തമകുടുംബജീവിതം. ഒരു വശത്തു സ്വേച്ഛാധിപത്യവും മറുവശത്തു അടിമത്തവുമാണെങ്കിൽ ആ സ്ഥിതി ആദരണീയമല്ല. ചൂതുകളിയിൽ ഭാര്യയെ പണയംവെയ്ക്കുവാനും, ഭാര്യയുടെ ആഭരണങ്ങൾപറിച്ചു മദ്യപാനത്തിനുവേണ്ടി വില്ക്കുവാനും, ഭാര്യയെ അന്യരുടെ നിയന്ത്രണത്തിനു വിടുവാനും, ഭാര്യയെ ആട്ടുവാനും, അടിക്കുവാനും ഭർത്താവിനു സ്വാതന്ത്ര്യമുണ്ടായിരിക്കുകയും ഭാര്യ ഇതിനെല്ലാം കീഴ്പ്പെട്ടിരിക്കുകയും ചെയ്യുന്ന സ്ഥിതി തികച്ചും ആക്ഷേപാർഹമാണ്. ഈ ദുരവസ്ഥ നമ്മുടെ സ്ത്രീലോകത്തിനു ഇപ്പോഴും അനുഭവപ്പെടുന്നില്ലേ? നിയമം ഇതനുവദിക്കുന്നില്ല. മതം ഇതനുവദിക്കുന്നില്ല. പിന്നെ എന്തുകൊണ്ടാണു സ്ത്രീയുടെ നില ഇപ്രകാരമാകുന്നതു്?

നിയമത്തിന്റെയും മതത്തിന്റെയും അനുശാസനം എങ്ങനെയിരുന്നാലും സമുദായജീവിതത്തിലും സാമ്പത്തികജീവിതത്തിലും കുടുംബജീവിതത്തിലും സ്ത്രീകൾ വ്യക്തിത്വവും സ്വാധീനശക്തിയുമുള്ള ഒരു ഘടകമാകാതിരിക്കുന്നെടത്തോളംകാലം അവർക്കു പുറമേ പരിഷ്കൃതമെന്നു ചിലർ തെറ്റിദ്ധരിക്കുന്ന രൂപത്തിലാണെങ്കിലും അടിമത്തമേ ഉണ്ടായിരിക്കുകയുള്ളു. കുടുംബജീവിതത്തിലും സമുദായജീവിതത്തിലും അവർക്കും ഒരുത്തരവാദിത്വബോധമുണ്ടാകണം, അതനുസരിച്ചുള്ള കർത്തവ്യങ്ങൾ നിർവ്വഹിക്കണം. ഉത്തരവാദിത്വബോധവും കർത്തവ്യനിർവ്വഹണവുമുള്ളവർക്കു മാത്രമേ അവയ്ക്കു പകരമായുള്ള അധികാരാവകാശങ്ങൾ ലഭ്യമാകുന്നുള്ളു. നമ്മുടെ ഒരു സാധാരണ കുടുംബത്തിന്റെ കാര്യം ഉദാഹരണമായി എടുക്കാം. ഒരു കുടുംബത്തെ സംരക്ഷിക്കുന്നതിനുള്ള ചുമതല മുഴുവൻ കുടുംബനാഥനു. ഇതിലേക്കു പരിശ്രമിക്കുന്ന സ്ത്രീകളും ചില സമുദായങ്ങളിലുണ്ടെങ്കിലും അങ്ങനെയൊരു ചുമതല തങ്ങൾക്കില്ലെന്നു ഒരു പ്രമാണമെന്നോണം കരുതുന്ന സ്ത്രീകളാണു അധികവും. ഓരോ സമുദായത്തിന്റെയും പ്രത്യേകാചാരവും മുറയും അനുസരിച്ചു സ്ത്രീകൾ പൊതുവിൽ ഈ ക്രമം ആചരിച്ചുപോരുന്നു. ധനസ്ഥിതിയുള്ള കുടുംബങ്ങളാണെങ്കിൽ സ്ത്രീകൾ ആഡംബരാദികളിൽ മുഴുകികഴിയുന്നു. ദരിദ്രകുടുംബങ്ങളാണെങ്കിൽ കൊടുംപട്ടിണി വന്നെങ്കിൽ അതനുഭവിച്ചു കഴിഞ്ഞുകൂടുന്നു. രണ്ടു സ്ഥിതിയിലും സ്ത്രീകൾ അനുഭവസ്ഥർ മാത്രം. രണ്ടിലും ചുമതലക്കാർ ഭർത്താക്കന്മാർ മാത്രം. ഇതാണു ഒരു ഭാര്യയുടെ ബോധമെങ്കിൽ ആ കുടുംബത്തിൽ ഭാര്യ എന്തായാലും പ്രധാനപ്പെട്ടതോ ഭർത്താവിനോടു തുല്യമായതോ ആയ സ്ഥാനം ന്യായമായി അർഹിക്കുന്നില്ല. അതു സ്വാഭാവിക നീതി മാത്രമാണ്. സമുദായജീവിതരംഗത്തെ സംബന്ധിച്ചും ഇതു തന്നെ പറയാവുന്നതാണ്. ഇന്നു നമ്മുടെ ചുറ്റുപാടുകളിൽ സ്ത്രീകൾക്കു കൂടെ ചെയ്യാവുന്നതും സ്ത്രീകൾ ചെയ്യേണ്ടതുമാ

# അജ്ഞാതങ്ങളായ കപ്പലപകടങ്ങൾ

(ടോർപ്പിഡോ ഏററു പല കപ്പലുകളും മുങ്ങുന്ന കഥയാണു ഇപ്പോൾ നാം കേൾക്കുന്നതു്. മററു കാരണങ്ങളാലും കപ്പലുകൾ നഷ്ടപ്പെടുന്നുണ്ടു്. കാരണം കണ്ടുപിടിച്ചിട്ടില്ലാത്ത ചില കപ്പലപകടങ്ങൾ ഈ ലേഖനത്തിൽ വിവരിച്ചിരിക്കുന്നു.)

കടൽയാത്രയിൽ കപ്പലുകൾക്കുണ്ടാകുന്ന അപകടങ്ങൾ പുരാതനകാലങ്ങളിൽ വളരെ അധികമായിരുന്നു. ഇപ്പോഴും ആ മാതിരി അപകടങ്ങൾക്കു് പഴയകാലത്തെക്കാൾ കുറെ കുറവുണ്ടെന്നല്ലാതെ നിശ്ശേഷം തീർന്നുപോയി എന്നു് വിചാരിക്കാൻ നിവൃത്തിയില്ല. എന്നാൽ ഇവയിൽ പലതിനും ചില അടിസ്ഥാനങ്ങളായ കാരണങ്ങൾ കാണുന്നുണ്ടു്. വലുതായ മഞ്ഞുകട്ടകളിൽ മുട്ടി എന്നോ സമുദ്രത്തിനടിയിലുള്ള പാറകളിൽ തട്ടി എന്നോ ഒക്കെ ഓരോ കാരണങ്ങൾ പറഞ്ഞുവരുന്നു. എന്നാൽ താഴെ പ്രസ്താവിക്കാൻ പോകുന്ന ഏതാനും കപ്പലപകടങ്ങൾക്കുള്ള ശരിയായ കാരണങ്ങളോ അതിനെ സംബന്ധിച്ചുള്ള അറിവുകളോ ഇതേവരെ അജ്ഞാതങ്ങൾ മാത്രമായിരിക്കുന്നതേയുള്ളു. ലോകത്തിലുള്ള എല്ലാ സമുദ്രങ്ങളിലും സഞ്ചരിക്കാവുന്നവയും സഞ്ചരിച്ചുകൊണ്ടിരുന്നവയുമായ എല്ലാ കപ്പലുകളുടെയും ലിസ്റ്റ് വലിയ കപ്പൽക്കമ്പനിക്കാരെല്ലാം പ്രസിദ്ധപ്പെടുത്തുക പതിവുണ്ടു്. കൊല്ലം തോറും പുതുക്കി പുതുക്കി പ്രസിദ്ധപ്പെടുത്തുന്ന ഈ ലിസ്റ്റിൽ പഴയ കപ്പലുകളുടെ പേരുകൾ എടുത്തുകളയാതെയും തന്നാണ്ടിൽ പുത്തനായുണ്ടായിട്ടുള്ള കപ്പലുകളുടെ വിവരം ചേർത്തുമാണു് ഇതു അച്ചടിപ്പിക്കുന്നതു്. കപ്പലിൽ യാത്രചെയ്യേണ്ടവർക്കും കപ്പലിനെ സംബന്ധിച്ചുള്ള മററു സംഗതികൾ അറിയേണ്ടവർക്കും ഈ പ്രസിദ്ധീകരണം വളരെ ആവശ്യമുള്ള ഒന്നാകയാൽ ഭാരവാഹികൾ ഇതു ഏററവും സൂക്ഷ്മതയോടുകൂടി മാത്രമെ പ്രസിദ്ധപ്പെടുത്തുക പതിവുള്ളു. ഓരോ കപ്പലുകളും ഇന്ന കമ്പനിക്കാരുടെ അല്ലെങ്കിൽ ഇന്ന രാജ്യക്കാരുടെവകയാണെന്നും ഇത്ര ടൺ ഭാരം കയററാമെന്നും ഇന്നിന്ന സമയങ്ങളിൽ ഇന്നിന്ന തുറമുഖങ്ങളിൽ അടുക്കുകയും പോകയും ചെയ്തുകൊണ്ടിരിക്കുമെന്നും ക്ലുപ്തി

---

യ എത്ര വളരെ കാര്യങ്ങളുണ്ടു്. സ്വന്തസഹോദരികൾ മനുഷ്യോചിതമല്ലാത്ത ജീവിതത്തിൽ കിടന്നുഴലുന്ന ദയനീയാവസ്ഥയ്ക്കു പരിഹാരമുണ്ടാക്കുവാനുള്ള പല സേവനരംഗങ്ങളെങ്കിലും സ്ത്രീകൾക്കു സംഘടിച്ചു തുറക്കാവുന്നതല്ലെ? എന്നാൽ അവർ അങ്ങനെയൊന്നും ചെയ്യുന്നില്ല. വിദ്യാഭ്യാസം സിദ്ധിച്ച സ്ത്രീകൾപോലും മുന്നോട്ടു വരുന്നില്ല. അവർക്കു അങ്ങനെയൊരു ചുമതലയുണ്ടെന്നു വിചാരിക്കുന്നില്ല? അതിനു കഴിവുണ്ടെന്നു അവർ വിചാരിക്കുന്നില്ല. മുകളിൽ പറഞ്ഞ വിധത്തിലാണു നമ്മുടെ സ്ത്രീകളുടെ ബോധമെങ്കിൽ, മുകളിൽ പറഞ്ഞ വിധത്തിൽ അനാസ്ഥയോടുകൂടിയതാണു അവരുടെ ജീവിതമെങ്കിൽ സകലതിനും ചുമതലപ്പെടുകയും സകലതും പ്രവർത്തിക്കുകയും ചെയ്യുന്ന പുരുഷൻ—തയ്യൽക്കാരൻ—ഭാര്യയെ ചൂതുകളിക്കു പണയം വെക്കുവാൻ ധൈര്യപ്പെട്ടതിൽ ആശ്ചര്യത്തിനു വകയില്ല.

കൾ ഇന്നിന്നവിധത്തിലെല്ലാം ആയിരിക്കുമെന്നും മററും വിശദമായി ഇതിൽ പ്രതിപാദിച്ചിരിക്കും. ഇങ്ങനെ പ്രസിദ്ധപ്പെടുത്തുന്ന ഈ ലിസ്ററുകളിൽ മുകളിൽ പ്രസ്താവിച്ചവിധത്തിൽ അപകടത്താലോ എന്തോ അവയെപ്പററി യാതൊരു അറിവും ലഭിച്ചിട്ടില്ലാത്ത കപ്പലുകളുടെപേരിനു് എതിരെ ആയി "കാണ്മാനില്ല" (Missing) എന്നുമാത്രം അച്ചടിച്ചിരിക്കുന്നതായിരിക്കും. ഇങ്ങനെ കാണ്മാനില്ലാത്ത കപ്പലുകളെക്കുറിച്ചു ഇവ വായുവിൽ ലയിച്ചുപോയി എന്നോമററോ അല്ലാതെ വേറെ യാതൊന്നും പ്രസ്താവിക്കുന്നതിനില്ല.

മുൻപു് ഇംഗ്ലണ്ടിലെ ക്ലൈഡ് എന്ന സ്ഥലത്തുനിന്നു് ഒരു കപ്പൽ യാത്ര പുറപ്പെട്ടു. നാനൂറു ടൺ ഭാരം കയററാവുന്ന ഈ കപ്പലിൽ 15 ജോലിക്കാർ മാത്രമേയുണ്ടായിരുന്നുള്ളു. തിരിച്ച സ്ഥലത്തുനിന്നും ഒരു ദിവസത്തെ യാത്രകൊണ്ടുമാത്രം എത്താവുന്ന കിങ്ങ്സ്ടൗൺ എന്ന സ്ഥലത്തേക്കാണു് ഈ കപ്പൽ പുറപ്പെട്ടതു്. പണിക്കുറ തീർത്തു പുത്തനായി ഇറക്കീട്ടുള്ള ഈ കപ്പൽ കിങ്ങ്സ്ടൗണിലുള്ള ഇതിൻെറ ഉടമസ്ഥനു് ഏല്പിച്ചുകൊടുക്കാനായിട്ടാണു കൊണ്ടുപോയിരുന്നതും. തിരിക്കുമ്പോൾ അതിനു യാതൊരു അററകുററവും ഇല്ലായിരുന്നു. കാലാവസ്ഥയും വളരെ മനോഹരമായിരുന്നു. ക്ലൈഡിൽനിന്നു കിങ്ങ്സ്ടൗണിലേക്കുള്ള യാത്ര ധാരാളം കപ്പലുകൾ യാത്രക്കാരോടും സാമാനങ്ങളോടുംകൂടി വലിയ പട്ടണങ്ങളിലെ തെരുവുകളിലെന്നപോലെ എപ്പോഴും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു സ്ഥലത്തുകൂടിയാണു്. എന്നാൽ അന്നുമുതൽ ഇന്നേവരെയും ആ കപ്പലിനെപ്പററിയോ അതിലുണ്ടായിരുന്ന നിർഭാഗ്യവാന്മാരായിരുന്ന ആളുകളെപ്പററിയോ ഒന്നുംതന്നെകേട്ടിട്ടേയില്ല. എവിടെപ്പോയി എന്നും എങ്ങനെ നഷ്ടപ്പെട്ടുഎന്നും ഉള്ളതിനെപ്പററി പലപല തിരക്കുകളും അന്വേഷണങ്ങളും നടത്തിയിട്ടും ഇന്നേവരെയും യാതൊരു ഫലവുമില്ലാതെയാണിരിക്കുന്നതു്.

1854-ൽ ലിവർപ്പൂളിൽനിന്നു ഫിലാഡൽഫിയായിലേക്കു തിരിച്ച സിററി ഓഫ് ഗ്ലാസ്ഗോ എന്ന കപ്പലിൻെറ കാര്യവും ഇതുപോലെതന്നെയാണു്. ആയിരം ടൺ ഭാരം കയററാവുന്നതുംഏററവും വിശാലമായമുറികളോടുംകൂടിയതുമായപ്രസ്തുതകപ്പൽ 1854മാർച്ചുമാസം 1-ാംനു-യാണു ലിവർപൂളിൽനിന്നുയാത്രപുറപ്പെട്ടതു്. ഇതിൽ യാത്രക്കാരായി 480 ആളുകളും ഉണ്ടായിരുന്നു. ഈ കപ്പൽ തിരിച്ചപ്പോഴും അതിനെ തുടർന്നും കാലാവസ്ഥയിൽ യാതൊരു ഭേദഗതിയും ഇല്ലാതെ ഏററവും പ്രശാന്തമായിത്തന്നെ ഇരുന്നിരുന്നു. ഇതു ഫിലാഡൽപ്പിയായിൽ എത്തേണ്ട ദിവസം വളരെ കഴിഞ്ഞിട്ടും എത്താതെയിരുന്നതിനാലാണു് ഇതിനെപ്പററി അന്വേഷണം തുടങ്ങിയതു്. പല അന്വേഷണങ്ങളും നടത്തിയിട്ടു ഒരു ഫലവും ഉണ്ടായില്ല. ഒടുവിൽ മെയ് മാസം 10-ാംനു- ലഭിച്ച ഒരു കമ്പിയിൽഏതോ ഒരു കപ്പൽ അസ്സ്റ്റാംഴ്സ് എന്ന സ്ഥലത്തിനു് സമീപമുള്ള ഒരു കടലിൽ നശിച്ചിട്ടുള്ളതായിട്ടു അവശിഷ്ടങ്ങൾ കണ്ടിരിക്കുന്നു എന്നു പ്രസ്താവിച്ചിരുന്നു. ഇതുനിമിത്തം ഇംഗ്ലണ്ടിൽഇതിനേപ്പററിയുള്ള ആശവീണ്ടും ജനിക്കുകയുംഎല്ലാവരും ജിജ്ഞാസാഭരിതരായി ചമയുകയും ചെയ്തു. അതിനാൽ തൽക്ഷണം തന്നെ അതിനെപ്പററി അന്വേഷണങ്ങൾ നടത്തിഎങ്കിലും ഈ കപ്പലിൻെറ അവശിഷ്ടങ്ങൾ ഒന്നുമല്ലായിരുന്നു അതെന്നു് വെളിപ്പെടുകയുണ്ടായി. ഈ കപ്പൽ കാണാതായതിൻെറ കാരണങ്ങളെപ്പററി നാള

തുവരെ ഒന്നും തന്നെ അറിയാൻ കഴിഞ്ഞിട്ടില്ല.

ഇതുപോലെ അററ്ലാൻറിക്ക് സമുദ്രത്തിൽ ഓടിക്കൊണ്ടിരുന്ന "പ്രസിഡണ്ട്" എന്ന പേരായ ഒരു കപ്പൽ ലിവർപൂളിൽ എത്തേണ്ട കാലം കഴിഞ്ഞു മൂന്നാഴ്ചകഴിഞ്ഞിട്ടും എത്താതെയിരുന്നതിനാൽ ആളുകൾ പരിഭ്രമിച്ചു അന്വേഷണങ്ങൾ തുടങ്ങി. ഇങ്ങനെ അന്വേഷണങ്ങൾ നടത്തിക്കൊണ്ടിരുന്നതിനിടയിൽ ഒരു ദിവസം ഈ കപ്പലിന് ഏതോ കേടുവരികയാൽ മഡീറാ എന്ന സ്ഥലത്തു കിടന്നു കേടുപോക്കിവരുന്നതായി ഒരു കമ്പി കിട്ടി എല്ലാവരും ആഹ്ളാദചിത്തരായി ചമഞ്ഞു എങ്കിലും ഒടുവിൽ ആ കമ്പി കള്ളമായിരുന്നു എന്ന് പിന്നീടു ബോദ്ധ്യപ്പെടുകയുണ്ടായി. എന്നാൽ ഇന്നുവരെയായിട്ടും ഇതിനെപ്പററി യാതൊരറിവും ലഭിച്ചിട്ടില്ല. കപ്പലുകളുടെ പേരുകൾ പ്രസിദ്ധപ്പെടുത്തീട്ടുള്ള ലിസ്റ്റിൽ "പ്രസിഡെണ്ടി"ൻെറ എതിരെ "കാണ്മാനില്ല" എന്നു മാത്രം അച്ചടിച്ചിട്ടുണ്ട്.

1890—ൽ അററലാൻറിക്ക് സമുദ്രത്തിൽക്കൂടി മറുകരയിലേക്കു പോയ "തെയിൻമൂർ" എന്ന കപ്പലും "പസിഫിക്ക്" എന്നുപേരായ കപ്പലും "ടെമ്പസ്റ്റ്" എന്നു പേരായകപ്പലും "യൂണൈററഡ്കിംഗ്ഡം" എന്നു പേരായ കപ്പലും തുറമുഖത്തുനിന്നു യാത്രപുറപ്പെട്ടു എങ്കിലും ഇതേവരെ എവിടെയാണെന്നു വെളിപ്പെട്ടിട്ടില്ല. ഇതിൽ ആദ്യം പറഞ്ഞ കപ്പലിൽ യാത്രക്കാരായി 150 ആളുകളും രണ്ടാമത്തേതിൽ 80 ആളുകളും ഉണ്ടായിരുന്നു.

1873—ൽ "ഇസ്മാനിയാ" എന്നൊരു കപ്പൽ അനേകം ചാക്കുകളുമായി തുറമുഖത്തുനിന്നു യാത്ര പുറപ്പെട്ടിട്ടു ഇതുവരെ ഒരു സ്ഥലത്തും എത്തിച്ചേർന്നിട്ടില്ല. വിൽസൻ കമ്പനിക്കാരുടെ വക "ഹമ്പർ" എന്നു പേരായ ഒരു കപ്പൽ തുറമുഖത്തുനിന്നു തിരിച്ചിട്ടു ഇതേവരെ യാതൊരു വിവരവും അറിയുന്നതിന്നിടയായിട്ടില്ല. ഈ കപ്പലിനകത്ത് 56 ആളുകൾ ഉണ്ടായിരുന്നു.

വൈറമുസ്റ്റാർ കമ്പനിക്കാരുടെ വകയായ "നാറിയൊണ്ടിക്ക്" എന്ന കപ്പൽ 1893—ൽ തുറമുഖത്തുനിന്നു തിരിച്ചതിൽപിന്നെ അതിനെപ്പററി ഒരു വിവരണവും അറിയപ്പെട്ടിട്ടില്ല.

ഇങ്ങനെ ഏകദേശം 26 കപ്പലുകളോളം "കാണ്മാനില്ല" എന്നു മാത്രം ഇതു സംബന്ധിച്ചുള്ള ലിസ്റ്റിൽ എഴുതിയിട്ടുള്ളതായി കാണുന്നതല്ലാതെ ഇവയെ സംബന്ധിച്ചു യാതൊരറിവുകളും നാളതുവരെയും ലഭിച്ചിട്ടില്ല. ഏകദേശം രണ്ടായിരത്തിലധികം ആളുകളും ഇവയോടുകൂടി നശിച്ചിട്ടുണ്ട്.

ഇങ്ങനെ നഷ്ടം ഭവിച്ചിട്ടുള്ള ഈ കപ്പലുകളുടെ കാര്യത്തെപ്പററി പലതരം കഥകളും പറഞ്ഞുപോരുന്നുണ്ട്. എന്നാൽ അവയൊക്കെ ഊഹങ്ങൾ മാത്രമാണ്. ഇവയിൽ ചിലതിൻെറ എഞ്ചിനിൽ കേടുണ്ടായി അതു പൊട്ടിത്തെറിച്ച് കപ്പലിൻെറ തട്ടുപൊളിഞ്ഞു വെള്ളം കയറി താണതായിരിക്കണമെന്നാണ് ഒരുകൂട്ടർ പ്രസ്താവിക്കുന്നത്. ഫെയർദ്വീപുകാരുടെ വകയായിരുന്ന "ഒറീഗൻ" എന്ന കപ്പൽ ഈവിധത്തിലാണ് നഷ്ടപ്പെട്ടത്. എന്നാൽ പല സംഭവങ്ങളിലും മഞ്ഞുകട്ടയുമായി കൂട്ടിമുട്ടുകയൊ അപകടംഭവിച്ചു കടലിൽ താണിട്ടുള്ള കപ്പലുകൾ ആ സ്ഥാനത്തുനിന്നു അടിയൊഴുക്കിൻെറ ശക്തികൊണ്ടു ഇളകി സ്ഥാനംമറിഞ്ഞു ഈ കപ്പലുകൾ പോകുന്ന വഴികളിൽ വന്നുകിടന്ന് അവയുമായി കൂട്ടിമുട്ടുന്നതുകൊണ്ടോ മററൊ ഇങ്ങനെയുള്ള സംഭവങ്ങൾ ഉണ്ടാകുന്നതാണും ചില ആളുകൾ പ്രസ്താവിക്കുന്നുണ്ട്. ഇങ്ങനെ കടലിനിടയിൽക്കൂടി ഒഴുകി

നടന്നു ദ്രോഹം ചെയ്യുന്ന കപ്പലുകളെ കണ്ടു പിടിച്ചു നശിപ്പിക്കുന്നതിനായി എല്ലാ രാജ്യക്കാരുടെയും നാവികവകുപ്പിൽ ഒരു പ്രത്യേകവകുപ്പു ഏർപ്പാടുചെയ്തിട്ടുണ്ടു്. ഇവരുടെ ശ്രമഫലമായി ഇത്തരം ഒട്ടുവളരെ കപ്പലുകൾ കൊല്ലന്തോറും നശിപ്പിച്ചുവരുന്നുണ്ടു്.

വേറൊരുകാരണം ഇതിനു പ്രസ്താവിക്കേണ്ടതു കടലിൽ ചില സ്ഥലങ്ങളിൽ അവിചാരിതമായി ഭൂകമ്പമുണ്ടാകയും അപ്പോൾ ആ സ്ഥലങ്ങളിൽ ഇതിന്റെ ഇളക്കംകൊണ്ടു് തിരകൾ വലിയ മലകൾ കണക്കെ ഉയരുകയും അങ്ങനെയതിൽപെട്ടു താണുപോകയും ചെയ്യുന്നതായിട്ടാണു്. "വാറട്ടാ" എന്നൊരു വലിയ കപ്പൽ ഇങ്ങനെ ഒരു വലിയ തിരയിളക്കത്തിൽ പെട്ടു് ആഫ്രിക്കൻ കടലിൽവെച്ചു നശിച്ചുപോകയുണ്ടായിട്ടുണ്ടു്. ഇത്തരം തിരമാലകളിൽപെട്ടു രക്ഷപെട്ട ഒരു കപ്പലിലെ ഒരു യാത്രക്കാരൻ ആയിടെ ടൈംസ് പത്രത്തിൽ ഇതിന്റെ ഒരു വിവരണം എഴുതി പ്രസിദ്ധപ്പെടുത്തിട്ടുള്ളതു വായനക്കാരുടെ അറിവിന്നായി താഴെ ചേർക്കുന്നു. ഈ എഴുത്തുകാരന്റെ പേരു് ജെ പ്രെസ്റ്റ്‌വില്യംസ്സ് എന്നാണു്. "ഞങ്ങൾ കയറിയിരുന്ന കപ്പൽ ആക്ലെൻഡിൽനിന്നു് സിഡ്നി എന്ന സ്ഥലത്തേയ്ക്കു പോകയായിരുന്നു. ഞാൻ യാത്രചെയ്തിരുന്ന കപ്പലിന്റെ പേർ "അപ്പമീഡാ" എന്നായിരുന്നു. ഇതിലെ കപ്പിത്താനും ഞാനും തമ്മിൽ പഴയ പരിചയക്കാരായിരുന്നതിനാൽ ഞങ്ങൾ രണ്ടുപേരും എന്റെ ഇളയമ[illegible]രുംകൂടെ കപ്പലിന്റെ തട്ടിൻമീതെ നിന്നു വർത്തമാനം പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. പെട്ടെന്നു ദൂരെ തിരമാലകൾ വളരെ ഉയരത്തിൽ പൊങ്ങുന്നതായി കുഴൽക്കണ്ണാടിയിൽക്കൂടെ ഞങ്ങൾ കണ്ടു. ആ തിരമാലകളുടെ ഇളക്കം ഹേതുവായിട്ടു് അല്പം ദൂരെ സ്ഥിതിചെയ്തു ഓടിക്കൊണ്ടിരുന്നതായ ഞങ്ങളുടെ കപ്പലിന്റെ ഇരുവശവും തിരകൾ വളരെ ഉയർന്നുവന്നുതുടങ്ങി. എന്റെകയ്യിലുണ്ടായിരുന്ന തിരയളക്കുന്ന ഒരു കോൽവാങ്ങി കപ്പിത്താൻ തിരമാലകളുടെപൊക്കം അളന്നപ്പോൾ അതു ഏകദേശം 15 അടിവരെ പൊങ്ങിവരുന്നതായി കാണുകയാൽ കപ്പിത്താൻ പെട്ടെന്നു ആ കമ്പു എന്റെ മകന്റെ കയ്യിൽ കൊടുത്തശേഷം ഓടി എഞ്ചിൻ മുറിയിൽ പോകയും പെട്ടെന്നു കപ്പൽ നിറുത്തി തിരിക്കുന്നതിനു ഏർപ്പാടുചെയ്യുകയും ചെയ്തു. എങ്കിലും ഞങ്ങൾ ഈ സമയംകൊണ്ടു് അതിനോടു മിക്കവാറും അടുത്തുപോയി. എന്നാൽ കപ്പലിന്റെ അകത്തോട്ടു വെള്ളം കടക്കാതിരിക്കാനായി അതിന്റെ പുറത്തോട്ടുള്ള വാതിലുകൾ എല്ലാം ബന്ധിച്ചുകഴിഞ്ഞു. അപ്പോൾ വലിയ മലകണക്കെ വെള്ളം ക്രൂരമായി വളരെ ഉയരത്തിൽ പൊങ്ങി ഞങ്ങളുടെ കപ്പലിനെ മൂടിക്കഴിഞ്ഞു. ഇതുപോലെയുള്ള ഒന്നിൽനിന്നു രക്ഷപെട്ടുകഴിഞ്ഞപ്പോൾ അതിന്റെ പിന്നാലെ ആയി രണ്ടു മൂന്നെണ്ണം മുൻവന്നതിനെക്കാൾ വലുതായിട്ടു വന്നു ഞങ്ങളുടെ കപ്പലിനെ അതിനകത്താക്കിക്കഴിഞ്ഞു. ഏതാനും മിനിറ്റുനേരത്തേക്കു ഞങ്ങളുടെ കപ്പൽ വെള്ളത്തിനടിയിൽതന്നെ സ്ഥിതിചെയ്തു എന്നു പറയാം. എങ്കിലും താമസിയാതെ കപ്പൽ വെള്ളത്തിനു മീതെ പൊന്തുകയുണ്ടായി. എന്നാൽ അധികം ദൂരത്തല്ലാതെ വലിയ വലിയ മലകുന്നുകൾസമാനം വെള്ളം പൊങ്ങിപ്പൊങ്ങി നിന്നതായി ഞങ്ങൾ കണ്ടു.

ഇതുകണ്ടു കപ്പിത്താൻ ഈശ്വരസ്തോത്രം! "ഇതു രാത്രിയിലായിരുന്നു എങ്കിൽ നാം എല്ലാം വെള്ളത്തിനടിയിൽപെട്ടു മരിച്ചുപോകുമായിരുന്നു" എന്നു പറഞ്ഞു.

ഇതുപോലെയോ ഇതിൽ കൂടുതലോ

(ശേഷം 2—ാംപേജിൽ)

Reg. No. T. 103.                Lic. No. 408 dated 9th June 1944
Vol. 3— No. 3)     The Vanitharamam     November 1944



Edited Printed & Published by Mrs. Theresiamma Isaac,
at the St. Francis Sales' Press, Kottayam.